# പൌരധർമ്മം




## ആറാം പുസ്തകം

പുതിയ പാഠക്രമമനുസരിച്ചു് എഴുതിയതു്.





എൻ. പി. നാരായണൻ നായർ.

# പൌരധർമ്മം

## ആറാം പുസ്തകം



FOR

STANDARD VIII.

പുതിയ പാഠക്രമമനുസരിച്ചു് എഴുതിയതു്.

ഗ്രന്ഥകർത്താ:

എൻ. പി. നാരായണൻ നായർ.

TRICHUR,

V. SUNDRA IYER & SONS.

1940

# വിഷയവിവരം.





# പൌരധൎമ്മം.

## ആറാം പുസ്തകം.

---

### ൧. സാമ്പത്തിക ജീവിതം.

നമ്മുടെ ജീവിതത്തെ അധഃപതിപ്പിക്കുന്നതിന്നും ദുഃഖഭൂയിഷ്ഠമാക്കുന്നതിന്നും പോന്ന പല സംഗതികളുടേയും കൂട്ടത്തിൽ ദാരിദ്ര്യം പ്രധാനമായ ഒന്നാകുന്നു. എത്രതന്നെ ആരോഗ്യമുണ്ടായാലും, എത്രതന്നെ പാണ്ഡിത്യമുണ്ടായാലും, എത്രതന്നെ സദാചാരതല്പരതയുണ്ടായാലും, ഒരാൾ ദരിദ്രനാണെന്നു വന്നാൽ ആയാളുടെ ജീവിതം ശപിക്കപ്പെട്ടതായിത്തീരുന്നു. സൎവ്വസൽഗുണങ്ങളേയും ഗ്രസിക്കുവാൻ ത്രാണിയുള്ള ഒരു ഘോരസൎപ്പമാണതു്. ആധുനികരുടെ ജീവിതത്തിൽ സമ്പത്തിനെപ്പോലെ ഇത്രയും വില കല്പിക്കപ്പെട്ടിട്ടുള്ള മറെറാരു വസ്തുവുമില്ല. 'പണമാണു ജീവിതം' എന്നു സിദ്ധാന്തത്തിന്മേലാണു മനുഷ്യലോകം ഇന്നു നിലകൊള്ളുന്നതു്. ഒരു കാലത്തു്, പണത്തിൽക്കവിഞ്ഞു വില കല്പിക്കപ്പെട്ടിരുന്ന മററു ചില ജീവിതസിദ്ധാന്തങ്ങൾ നമ്മുടെ നാട്ടിലുണ്ടായിരുന്നു. നമ്മുടെ നാട്ടിന്റെ സൎവ്വമഹത്വങ്ങളും അടിയുറപ്പിക്കപ്പെട്ടിട്ടുള്ളതു് ആ ജീവിതസിദ്ധാന്തങ്ങളിന്മേലുമാണു്. 'പാരിനുള്ളടിക്കല്ലു പാൎത്തുകണ്ടറിഞ്ഞ' 'ഭാരതവൎഷത്തിലെപ്പൂൎവ്വരാമൃഷീന്ദ്രന്മാർ'

ഈ സിദ്ധാന്തങ്ങളെ ആവിഷ്കരിച്ചവരും അവയ്ക്കനുസ രിച്ച ജീവിച്ചിരുന്നവരുമാണ്. കാൽക്കാശിന്നുവേണ്ടി കഴുത്തറക്കുവാൻ മടിക്കാത്തവർ ഇന്നു കാണപ്പെടുന്നു ണ്ടെങ്കിൽ, അന്നു 'ചെങ്കോലു ദൂരത്തിട്ടു യോഗദണ്ഡെടു ക്കുവാൻ' വെമ്പൽകൊണ്ടിരുന്നവരാണുണ്ടായിരുന്നതു്. ഭൌതികപരിഷ്കാരം വദ്ധിച്ചുവരികയും, അതിന്നനുസ രിച്ച ജീവിതാവശ്യങ്ങൾ ഒന്നൊന്നധികമാവുകയും ചെയ്യുതിൻെറ ഫലമായി ആ ആവശ്യങ്ങൾ നിവൃ ത്തിക്കുന്നതിന്നു മനുഷ്യൻ പണത്തിൻെറ അടിമയാ യിത്തീരേണ്ടിവന്നതാണ് ഈ പരിണാമത്തിന്നു കാ രണം. ആത്മീയജീവിതത്തിന്നു പ്രാധാന്യം കല്പിച്ചി രുന്ന ലോകം ഭൌതികതത്വത്തിലേക്കിറങ്ങി മുങ്ങിയതോ ടുകൂടി പണത്തിൽക്കവിഞ്ഞു മറെറാരുജീവിതസി ദ്ധാന്തവുമില്ലെന്ന നില വന്നുചേന്നു. ഇന്നു് ഏററവും ചുരുങ്ങിയ നിലയിൽപോലും ജീവിതം കഴിച്ചുകൂട്ടണ മെങ്കിൽ പണമില്ലാതെ സാദ്ധ്യമല്ല; 'പണമില്ലാത്ത വൻ പിണമാണെ'ന്നുപോലും അഭിപ്രായപ്പെടുവാൻ ആധുനികക്കു മടികാണുന്നില്ല.

ഇന്നത്തെ മനുഷ്യജീവിതത്തിൽ ഇത്രയും പ്രാധാ ന്യമുള്ള പണം ഉണ്ടാക്കുന്നതിന്നുള്ള മാർഗ്ഗങ്ങളെക്കുറിച്ചു നാം ആലോചിക്കണം. ധനസമ്പാദനത്തെക്കുറിച്ചു ചിന്തിക്കുമ്പോൾ ഒരു കായ്യം നാം പ്രത്യേകം ഓക്കണം. പണത്തിന്നുവേണ്ടി പണം സമ്പാദിക്കുകയായിരിക്ക രുതു നമ്മുടെ ഉദ്ദേശ്യം; ധനാജ്ജനമല്ല നമ്മുടെ ജീവി താദശം. നമ്മുടെ കുറെക്കൂടി ഉയന്ന ചില ആദശങ്ങ ളിലേക്കുള്ള യാത്രയിൽ ധനത്തിന്നു വെറും പാഥേയ

ത്തിന്റെ സ്ഥാനം മാത്രമേ അനുവദിക്കുവാൻ നിവൃത്തി
യുള്ളു. പണം സമ്പാദിക്കുവാൻ വേണ്ടിയല്ല നാം ജീവി
ക്കുന്നതു്. മഹത്തായ ചില കാൎയ്യങ്ങൾ ചെയ്യുവാൻ
വേണ്ടി ജീവിക്കുമ്പോൾ, ആ ജീവിതം നിൎവ്വഹിക്കു
വാൻ പണം ആവശ്യമാണെങ്കിൽ നമുക്കതുണ്ടാക്കുക
തന്നെ വേണം. പക്ഷേ ഈ ആവശ്യത്തിന്നു മാത്രമായി
രിക്കണം നാമതുണ്ടാക്കുന്നതു്. അതു തന്നേയും ഏതെ
ങ്കിലും വഴികളിൽക്കൂടി ഉണ്ടാക്കുന്നതു ശരിയായിരിക്കു
കയുമില്ല. പണം സമ്പാദിക്കുവാൻവേണ്ടി ഏതു മാൎഗ്ഗ
ങ്ങളേയും സങ്കോചം കൂടാതെ അവലംബിക്കുന്ന പല
രേയും നാം കാണാറുണ്ടു്. അത്തരക്കാൎക്കു പണത്തിൽ
ക്കവിഞ്ഞ ഒരീശ്വരനില്ല; പണത്തിന്നുവേണ്ടി ചെയ്യ
രുതാത്ത പ്രവൃത്തികളുമില്ല. ചതി, കളവു്, കൊല
തുടങ്ങി എല്ലാ ഭയങ്കരകൃത്യങ്ങളും അവർ അതിന്നുവേണ്ടി
ചെയ്യേക്കും. കള്ളക്കണക്കെഴുതിയും, അതിപലിശ
വാങ്ങിയും, കൈക്കൂലി വാങ്ങിയും പണമുണ്ടാക്കുവാൻ
ശ്രമിക്കുന്ന എത്രയെത്ര ആളുകളെ നാം കാണാറുണ്ടു്!
ലോകസേവയിൽ കവിഞ്ഞു നമുക്കു മറെറാരു ജീവി
തോദ്ദേശ്യവുമുണ്ടാവരുതു്. അതാണു ശരിയായ ഈശ്വ
രസേവനം. മുകളിൽ വിവരിച്ച തരക്കാരാവട്ടെ, ലോ
കരെ ചൂഷണം ചെയ്യുന്ന ജോലിയിൽ ഏൎപ്പെട്ടവരാ
കയാൽ, അവരൊരിക്കലും ഈശ്വരാനുഗ്രഹത്തിന്നു
പാത്രവാന്മാരാകുന്നില്ല. "ധനികൻ ഈശ്വരന്നു പ്രിയ
പ്പെട്ടവനല്ല" എന്നു യേശുക്രിസ്തുവിന്റെ വചനം നോ
ക്കുക. ശരിയായ ഈശ്വരസേവനം—ലോകസേവ
നം—ചെയ്യുന്ന ഒരാൾക്കു ധനികനാവാൻ കഴിവില്ല.

അതുകൊണ്ടു പണത്തിന്നുവേണ്ടി പണം സമ്പാദിക്കുന്ന പ്രവൃത്തിയിൽ ആരും ഏൎപ്പെടരുതു്. ജീവിതം കഴിച്ചു കൂട്ടുവാൻ അത്യാവശ്യമായേടത്തോളം ധനം ന്യായമായ മാൎഗ്ഗങ്ങളിൽ കൂടി സമ്പാദിക്കുവാനേ നാം ശ്രമിക്കാവൂ.

അപ്പോൾ നമ്മെ ആശ്രയിച്ചു കഴിയുന്നവൎക്കു നമ്മുടെ പിറേറക്കാലം എന്തു ഗതി എന്ന ചോദ്യമുണ്ടായേക്കും. തങ്ങളുടെ പിന്നാലെ വരുന്ന തലമുറയ്ക്കു വേണ്ടി ദ്രവ്യം സമ്പാദിച്ചു വെയ്ക്കുവാൻ ആഗ്രഹിക്കുന്ന പലരേയും നാം കാണാറുണ്ടു്. തീരെ അൎത്ഥമില്ലാത്ത ഒന്നാണീയാഗ്രഹം. നാം സമ്പാദിച്ചുവെച്ചാൽ തന്നേയും അതവൎക്കനുഭവിക്കുവാൻ കിട്ടുമെന്നുള്ളതിന്നു് എന്താണുറപ്പു്? നേരെമറിച്ചു സംഭവിക്കുന്നതായി നാം കാണാറില്ലേ? രണ്ടാമതു നമ്മെപ്പോലെത്തന്നെ എന്തുകൊണ്ടു് അവൎക്കും അദ്ധ്വാനിച്ചു ന്യായമായ വഴികളിൽകൂടി സമ്പാദ്യമുണ്ടാക്കി അവരുടെ ജീവിതം കഴിച്ചുകൂടാ? സ്വത്തു സമ്പാദിച്ചുവെയ്ക്കുന്ന സമ്പ്രദായംകൊണ്ടാണു നമ്മുടെ നാട്ടിൽ ഇത്രയധികം ധൂൎത്തന്മാരും, മടിയന്മാരും, ഒന്നിനും കൊള്ളരുതാത്തവരുമായ ആളുകൾ ഉണ്ടായിട്ടുള്ളതു്. തറവാട്ടിൽ സ്വത്തുണ്ടെന്നുവെച്ചു യാതൊരു ജോലിയും ചെയ്യാതെ, ധൂൎത്തടിച്ചു നടക്കുന്ന എത്രയെത്ര ചെറപ്പക്കാരെ നമുക്കു ചുററുപാടിലും കാണാം! ഇവൎക്കു യാതൊരുത്തരവാദിത്വബോധവുമില്ല; ജീവിതത്തിൽ യാതൊരുദ്ദേശവുമില്ല. ധനം സമ്പാദിച്ചുവെച്ചു് ഇത്തരത്തിലുള്ള കുറെ പേരെ നാട്ടിന്നു സമ്മാനിക്കുന്നതോ, അതോ ജീവിതായോധനത്തിന്നു സ്വയം ഇറങ്ങുവാൻ വേണ്ടുന്ന പരിശീലനങ്ങളെല്ലാം നൽകി തങ്ങളുടെ വഴി

തങ്ങൾതന്നെ കണ്ടുപിടിക്കുവാൻ കഴിവുള്ളവരാക്കി അവരെ ജീവിതത്തിലിറക്കുന്നതോ നല്ലതു്? കുട്ടികളെ ആത്മാഭിമാനവും, സ്വാശ്രയശീലവും ഇല്ലാത്തവരാക്കുവാൻ മാത്രം ഉപകരിക്കുന്ന ഈ സ്വത്തു സമ്പാദിച്ചു വെയ്ക്കുന്ന നയത്തിൽനിന്നു തന്നിമിത്തം വിവേകികൾ പിന്തിരിയേണ്ടതാണു്.

ജീവിതാവശ്യത്തിന്നു വേണ്ടവക ആരേയും ദ്രോഹിക്കാതേയും, കഴിവുണ്ടെങ്കിൽ വല്ലവക്കും ഉപകാരപ്രദമാവുന്ന വിധത്തിലും സമ്പാദിക്കുവാനാണു ശ്രമിക്കേണ്ടതു്. ഇങ്ങിനെ നോക്കുമ്പോൾ കൃഷി ഉത്തമമായ ഒരു ജോലിയാകുന്നു. ആക്കും അതുകൊണ്ടു് ഒരുപ്രകാരത്തിലും ഒരു ദോഷവുമില്ലെന്നു മാത്രമല്ല, പലക്കും അതു് ഉപകാരപ്രദമാവുന്നുമുണ്ടു്. പക്ഷേ നമ്മുടെ നാട്ടിൽ കൃഷിക്കാരന്നുള്ള പ്രാതികൂല്യങ്ങൾ വളരെയാണു്. തന്നിമിത്തം ഇവിടെ അതു് അവനെ സംബന്ധിച്ചേടത്തോളം ആദായകരമായ ഒരു തൊഴിലല്ലാതെയാണിരിക്കുന്നതു്. ചുരുങ്ങിയ ഒരു ലാഭം മാത്രം എടുത്തു ന്യായമായി നടത്തുന്ന കച്ചവടവും ഒരു നല്ല തൊഴിലാണു്. ന്യായസ്ഥനായ കച്ചവടക്കാരൻ ഒന്നാംതരം സമുദായശുശ്രൂഷകനാകുന്നു. എന്നാൽ ഈ ജോലിയിൽ വഞ്ചനയും അഴിമതിയും കടന്നുകൂടുവാൻ ആവശ്യമായ പ്രലോഭനങ്ങൾ സുലഭമാണു്. കച്ചവടക്കാരൻ ഉറച്ച മനസ്ഥിതിയുള്ളവനല്ലെങ്കിൽ, അവൻ എളുപ്പത്തിൽ ഈ പ്രലോഭനങ്ങൾക്കു വഴിപ്പെട്ടേക്കുവാനിടയുണ്ടു്. അങ്ങിനെ വന്നാൽ അപ്പോൾ അവൻെറ ജോലി നിന്ദ്യവും നികൃഷ്ടവുമായിത്തീരുന്നു. സാധാരണ

ജനങ്ങളുടെ ജീവിതാവശ്യങ്ങഠം നിവൃത്തിച്ചു കൊടുക്കു ന്നതിന്നുള്ള ഉപകരണങ്ങഠം ഉണ്ടാക്കുന്ന ഏതു ജോലി യും നല്ലവയത്രെ. കുടിൽവ്യവസായങ്ങളെല്ലാം ഈ തരത്തിൽപെടുന്നു. ആരേയും ദ്രോഹിക്കേണ്ട യാതൊ രേൎപ്പാടും അവയിലില്ല. നേരെമറിച്ചു സുഖജീവിതം നയിക്കുന്നതിന്നാവശ്യമായ സൌകൎയ്യങ്ങഠം മററുള്ളവ ക്കുണ്ടാക്കിക്കൊടുക്കുകയാണു കുടിൽവ്യവസായി ചെയ്യു ന്നതു്. ഉറച്ച മനസ്ഥിതിയുള്ളവർ മാത്രമേ അധികാര ശക്തിയും ഉത്തരവാദിത്വവുമുള്ള ഉദ്യോഗങ്ങഠംക്കുവേ ണ്ടി ശ്രമിക്കാവൂ. വഴിപിഴപ്പിക്കുന്നതിന്നാവശ്യമായ പ്രലോഭനങ്ങഠം ആ ജോലികളിൽ അത്രക്കു സുലഭ മാണു്. ചുരുക്കത്തിൽ ഒരു ജോലി തിരഞ്ഞെടുക്കു മ്പോഠം നാം പ്രത്യേകം ശ്രദ്ധിക്കേണ്ട സംഗതികഠം, ആ ജോലിയിലിരിക്കുമ്പോഠം തന്നെക്കൊണ്ടു മററുള്ളവ ക്കു ദ്രോഹമുണ്ടാകുമോ, വല്ലവിധത്തിലും അതു മററു വല്ല വൎക്കും പ്രയോജനപ്രദമാകുമോ, അതിൽ പ്രവൎത്തിക്കുന്ന തുകൊണ്ടു് ആത്മീയമായ വല്ല സംതൃപ്തിയും തനിക്കനു ഭവമാകുവാനുണ്ടോ എന്നും മററുമുള്ള സംഗതികളാണു്. മററുള്ളവൎക്കു ദ്രോഹമാകുന്ന യാതൊരു പ്രവൃത്തിയിലും ഏൎപ്പെടാതിരിക്കുവാൻ ശ്രദ്ധിക്കേണ്ടതു പ്രത്യേകം ആവശ്യമാകുന്നു.

ഒരാഠംക്കു് ഒരു ജോലി മാത്രമേ ചെയ്തുകൂടുവെന്നു യാതൊരു നിയമവുമില്ല. പ്രധാനമായി ഒരു ജോലി യിൽ ഏൎപ്പെടുക, സൌകൎയ്യമുള്ള മററു ഉപജോലികളും സ്വീകരിക്കുക; ഇതായിരിക്കും ഉത്തമം. കൃഷിക്കാ രനു കൃഷിപ്രവൃത്തി കഴിഞ്ഞു ബാക്കിയുള്ള സമയ

ത്തിൽ ഒരു ഭാഗം ഏതെങ്കിലും കുടിൽവ്യവസായങ്ങ
ളിൽ വിനിയോഗിക്കാവുന്നതാണു്. ഉദ്യോഗസ്ഥൻ
ആപ്പീസുസമയം കഴിഞ്ഞതിന്നുശേഷം എന്തെങ്കിലും
തോട്ടകൃഷികളിലോ മറ്റോ ഏർപ്പെടുകയാണെങ്കിൽ
കായികമായ വ്യായാമത്തിന്നുകൂടി അതു സൌകൎയ്യം
നൽകും. ഇങ്ങിനെ ആവശ്യമായത്ര സമയം മാത്രം
വിശ്രമത്തിന്നുപയോഗിച്ചു ബാക്കിസമയം മുഴുവൻ
സൌകൎയ്യമുള്ള ഏതെങ്കിലും ജോലി ചെയ്യുന്നതിന്നുപ
യോഗിക്കേണ്ടതു നമ്മുടേയും നാട്ടിൻേറയും ഗുണത്തി
ന്നു് അത്യാവശ്യമത്രേ. മഹാത്മജി ഈ വയസ്സുകാ
ലത്തും, ഏത്രയും ഗൌരവാവഹമായ പല കാൎയ്യങ്ങളും
തന്നെ ആവരണം ചെയ്യുിരിക്കുമ്പോഴും, ദിവസന്തോ
റും കൃത്യസമയങ്ങളിൽ നൂൽനൂററുകൊണ്ടിരിക്കാറു
ണ്ടെന്നു നാം പത്രങ്ങളിൽ വായിക്കുന്നു. എന്തിന്നുവേ
ണ്ടിയാണു് അദ്ദേഹം ഇങ്ങിനെ ചെയ്യുന്നതെന്നു നാം
ആലോചിക്കേണ്ടതാണു്. നമ്മുടെ നാട്ടിൻെറ സാമ്പ
ത്തികമായ അപകൎഷത്തിന്നു കാരണമായിട്ടുള്ള സംഗ
തികളിൽ പ്രധാനമായ ഒന്നു ജന്മസിദ്ധമായ നമ്മുടെ
മടിയാണു്. തറവാട്ടിൽ അല്പമെന്തെങ്കിലും വകയു
ണ്ടെങ്കിൽ പിന്നെ ജോലി ചെയ്യുന്നതു പോരാഴ്മയാ
ണെന്ന ഭാവമാണ നമുക്കുള്ളതു്. ചില പ്രത്യേക
ജോലികൾ ചെയ്യുന്നതു് ആഭിജാത്യത്തിന്നു കുറവാ
ണെന്നും നമുക്കൊരു ധാരണയുണ്ടു്. തൊഴിലിനെ
ആസ്പദിച്ചു ജാതിയുണ്ടായതിൻെറ ഒരു സ്വാഭാവിക
ഫലമായിരിക്കാം ഇതു്. ഏതായാലും നാട്ടിൻേറയും
നാട്ടാരുടേയും ഗുണത്തിന്നു് ഈ സ്ഥിതിയിൽ ഒരു

മാററമുണ്ടാവേണ്ടതു് അത്യാവശ്യമായിത്തീൎന്നിരിക്കുന്നു. നമ്മുടെ രാജ്യം അടക്കിഭരിക്കുന്ന ഇംഗ്ലീഷുകാരുടെ പരിശ്രമശീലം നോക്കുക. ലോകത്തിന്റെ യാതൊരു മുക്കും മൂലയും അവരുടെ പരിശ്രമശീലം എത്തിനോക്കാത്തതായി അവശേഷിച്ചിട്ടില്ല. ഇന്നു ലോകത്തിലങ്ങോളമിങ്ങോളം അവൎക്കു സാമ്പത്തികതാല്പൎയ്യങ്ങളുണ്ടു്. ഇന്ത്യയുടെ മുപ്പത്തിമൂന്നിലൊരംശം മാത്രം വലിപ്പമുള്ള ഒരു ചെറുരാജ്യത്തിലെ ജനങ്ങൾ, ആറായിരത്തിലധികം നാഴിക ദൂരത്തുനിന്നു് ഇവിടെ വന്നു് ഈ മഹാരാജ്യത്തിലെ 40 കോടി ജനങ്ങളെ അടക്കിഭരിക്കുന്നുവെന്ന സംഗതി നമ്മുടെ ആലസ്യത്തേയും അവരുടെ പരിശ്രമശീലത്തേയുമല്ലാതെ മറെറന്തിനെയാണു കാണിക്കുന്നതു്?

നമ്മുടെ നാട്ടുകാരുടെ സാമ്പത്തികനില ഇതരരാജ്യക്കാരുടേതിനോടു തട്ടിച്ചുനോക്കുമ്പോൾ എത്രയും പരിതാപകരമാകുന്നു. ഇവിടെ ഒരാളുടെ ശരാശരി വരവു് ഒരണയുടെ അടുത്തു മാത്രമേ വരുന്നുള്ളു. ഇതുകൊണ്ടു് ഒരു ദിവസത്തെ ജീവിതം കഴിച്ചുകൂട്ടുന്നതെങ്ങിനെ? എത്രയാണ്ടു മുഴുപട്ടിണി കിടന്നാണു നമ്മുടെ രാജ്യം പുലരുന്നതു്. അമേരിക്ക, ജപ്പാൻ, ഇംഗ്ലണ്ടു മുതലായ പരിഷ്കൃതരാജ്യങ്ങളിൽ ഒരാളുടെ ശരാശരി വരവു 3ക. മുതൽ 5ക. വരെയാണു്. അന്നാട്ടുകാരുടെ ജീവിതത്തോതു് ഉയൎന്നിരിക്കുന്നതിന്റേയും രഹസ്യവും ഇതുതന്നെയാണു്. ഈ വമ്പിച്ച ദാരിദ്ര്യം നമ്മുടെ നാടിനെ പിടികൂടുവാൻ പല കാരണങ്ങളുണ്ടു്. ഇന്ത്യ ഒരു കാൎഷികരാജ്യമാണല്ലോ. ഇവിടത്തെ ഭൂമിയുടമ

സ്ഥസമ്പ്രദായത്തിന്റെ വൈകൃതംകൊണ്ടു ഭൂമിയിൽ അദ്ധ്വാനിച്ചു വിളവുണ്ടാക്കുന്ന യഥാൎത്ഥകൃഷിക്കാരന്നു് പറയത്തക്ക യാതൊരാദായവും ലഭിക്കുന്നില്ല. വമ്പിച്ച പാട്ടം, നികുതി മുതലായവയുടെ ഭാരത്തിന്നടിയിൽ കിടന്നു് അവൻ ഞെരുങ്ങുകയാണു്. തന്നിമിത്തം പരിഷ്കൃതരീതിയിൽ കൃഷിചെയ്തു, ഭൂമിയുടെ ഫലപുഷ്ടി വൎദ്ധിപ്പിച്ചു്, അധികവിളവുണ്ടാക്കുവാൻ ശ്രമിക്കുന്നതിന്നു് അവന്നു താല്പൎയ്യവും സൌകൎയ്യവുമില്ല. തരിശായിക്കിടക്കുന്ന സ്ഥലങ്ങളിൽ അതാതിന്നനുസരിച്ചു പുതിയ കൃഷികൾ ചെയ്യുന്നതിന്നു് ആവശ്യമായ മൂലധനമിറക്കുവാൻ ധനികർ മടിക്കുന്നു. അതുകൊണ്ടു തരിശുഭൂമികൾ എന്നും ആ നിലയിൽതന്നെ കിടക്കുന്നതല്ലാതെ കൃഷിഭൂമികളായി മാറുന്നില്ല. യന്ത്രങ്ങളുടേയും വിദേശതാല്പൎയ്യങ്ങളുടേയും മത്സരംകൊണ്ടു് ഇന്ത്യയിലെ കുടിൽവ്യവസായങ്ങളാകമാനം നശിച്ചുപോയതും ഈ രാജ്യത്തിന്റെ സാമ്പത്തികാപകൎഷത്തിന്നു് ഒരു പ്രധാന കാരണമാകുന്നു. ഇന്ത്യ ജീവിക്കണമെങ്കിൽ കുടിൽവ്യവസായങ്ങൾ ഉയൎത്തെഴുന്നേല്ക്കണമെന്നു മഹാത്മാഗാന്ധി തുടങ്ങിയ നേതാക്കന്മാർ വാദിക്കുന്നതും അവയെ പുനരുദ്ധരിക്കുന്നതിന്നുവേണ്ടി അശ്രാന്തപരിശ്രമം ചെയ്യുന്നതും അതുകൊണ്ടാണു്.

വരവുണ്ടാക്കാത്ത ചിലവുകൾ ചെയ്യുന്നതും, ആഡംബരങ്ങൾക്കും ആഭാടങ്ങൾക്കുംവേണ്ടി ചിലവുകൾ ചെയ്യുന്നതും സാമ്പത്തികനിലയെ അധഃപതിപ്പിക്കുന്നു. അന്നന്നുണ്ടാവുന്ന വരവുകളിൽനിന്നു് ഓരോ ചുരുങ്ങിയ സംഖ്യയെങ്കിലും പിന്നേക്കു സൂക്ഷിച്ചുവെക്കാ

തിരിക്കുന്ന സ്വഭാവവും അനഭിലഷണീയമാണു്. പിന്നേക്കു ധനം കെട്ടിസൂക്ഷിക്കുന്നതിന്നു മാത്രം സമ്പാദിക്കണമെന്നല്ല ഇതിന്റെ അത്ഥം. എന്തെങ്കിലും കാരണങ്ങളെക്കൊണ്ടു ജോലി ചെയ്യുന്നതിന്നുള്ള കഴിവു നഷ്ടപ്പെടുകയാണെങ്കിൽ അപ്പോഴെക്കു പ്രയോജനപ്പെടുന്നതിന്നുവേണ്ടിയാണു് ഇങ്ങിനെ ചെയ്യുന്നതു്. പരിശ്രമശീലവും, ആവശ്യത്തിന്നു മാത്രം ചിലവു ചെയ്യുന്ന സ്വഭാവവും, ന്യായമായ ഏതു ജോലിയും ചെയ്യുന്നതിന്നുള്ള സന്നദ്ധതയും ഉണ്ടാവുകയാണെങ്കിൽ, അത്തരക്കാക്കു് അവരുടെ ജീവിതത്തിൽ സാമ്പത്തികമായ വലിയ വിഷമതകളൊന്നും കൂടാതെ കഴിഞ്ഞുകൂട്ടുവാൻ സാധിക്കുമെന്നു തീച്ചയാണു്. അതോടുകൂടി ജീവിതത്തോതു് ഉയത്തുവാനും, അങ്ങിനെ സുഖത്തോടും സംതൃപ്തിയോടുംകൂടി ജീവിക്കുവാനും അവർ സമത്ഥരാവും.

## ५. സാമ്പത്തിക ജീവിതവും പരസ്പര സഹായ പ്രസ്ഥാനവും.

നാട്ടുകാരുടെ സാമ്പത്തികജീവിതത്തെ അഭിവൃദ്ധിപ്പെടുത്തുന്നതിന്നുദ്ദേശിച്ചുകൊണ്ടാണ പരസ്പരസഹായപ്രസ്ഥാനം പ്രവത്തിച്ചുകൊണ്ടിരിക്കുന്നതു്. മനുഷ്യൻ ഒരു സമുദായജീവിയാകയാൽ അവന്നു തന്റെ സമുദായത്തിൽപെട്ട മററു വ്യക്തികളുടെ സഹായസഹകരണങ്ങൾ കൂടാതെ ജീവിക്കുക സാദ്ധ്യമല്ല. സമുദായത്തിൽനിന്നു് ഒററതിരിഞ്ഞു വല്ലവരും അങ്ങിനെ

ജീവിക്കുന്നുണ്ടെങ്കിൽ ഒന്നുകിൽ അവർ വൈരാഗികളോ അല്ലെങ്കിൽ ഭ്രാന്തന്മാരോ ആയിരിക്കുവാനേ വഴിയുള്ളൂ. ഒരു സമുദായത്തിലെ വ്യക്തികൾക്കു തമ്മിൽ ഉണ്ടായിരിക്കേണ്ട ഈ സഹായസഹകരണങ്ങൾക്കു സാധാരണയായി വ്യക്തമായ ഒരു രൂപം ഇല്ലാതെയാണിരിക്കുന്നതു്. ഓരോ വ്യക്തിയുടേയും സൌമനസ്യത്തിന്നും, ഹൃദയവികാസത്തിന്നും, സർവ്വോപരി ഇഷ്ടത്തിന്നും അനുസരിച്ച മററുള്ളവരുമായി സഹകരിക്കുകയും അവക്കു സഹായങ്ങൾ നൽകുകയും ചെയ്യുക എന്നല്ലാതെ ഈ കാര്യത്തിൽ വ്യക്തവും അംഗീകൃതവുമായ നിബന്ധനകളൊന്നുമില്ല. ക്രമമായ ചില വ്യവസ്ഥകളിന്മേൽ ഈ സഹായസഹകരണങ്ങൾ നൽകുന്ന കാര്യം രൂപീകൃതമായി ഒരു പുതിയ പ്രസ്ഥാനമുണ്ടാവുകയാണെങ്കിൽ കഷ്ടപ്പെടുന്ന സാധാരണ ജനങ്ങൾക്കു് അതൊരു വലിയ അനുഗ്രഹമായിരിക്കുമെന്നു ചില ചിന്തകന്മാക്കു തോന്നിയതിൻെറ ഫലമായിട്ടാണു് എതാണ്ടു് അരന്താറാണ്ടുകൾക്കു മുമ്പു പരസ്പരസഹായപ്രസ്ഥാനം ആവിർഭവിച്ചതു്. പരിഷ്കൃതരീതിയിലുള്ള ഈ പ്രസ്ഥാനം യൂറോപ്പിലെ ജമ്മനിയിലാണു് ആദ്യമായുത്ഭവിച്ചതു്. അവിടെനിന്നും ഇന്നതു ലോകമെങ്ങും വ്യാപിച്ച കഴിഞ്ഞിരിക്കുന്നു.

ഈ പരിഷ്കരിച്ച രീതിയിലല്ലെങ്കിലും മറെറാരു തരത്തിൽ വളരെ പുരാതനകാലം മുതൽക്കുതന്നെ പരസ്പരസഹായപ്രസ്ഥാനത്തിന്നു നമ്മുടെ നാട്ടിൽ പ്രചാരം സിദ്ധിച്ചുകഴിഞ്ഞിരുന്നു. ഗ്രാമീണരുടെ ജീവിതത്തെ എത്രയും സുഖകരവും ശ്രമരഹിതവുമാക്കുന്നതി

ന്നു് ആ പ്രസ്ഥാനം ഉപകരിക്കുകയും ചെയ്യിരുന്നു. എഴുതിവെച്ച നിയമങ്ങളൊന്നുമുണ്ടായിരുന്നില്ലെങ്കിലും, നടപടിക്രമംകൊണ്ടു സാധുവും പ്രബലവുമായിരുന്ന മാമൂൽനിയമങ്ങൾ ഈ പ്രസ്ഥാനത്തെ അന്നു നിയന്ത്രിച്ചുകൊണ്ടുമിരുന്നു. ഒരു ഗ്രാമീണന്നു് യാദൃച്ഛികമായ ഒരത്യാഹിതം നേരിട്ടുവെന്നിരിക്കട്ടെ. ഉടനെ ഗ്രാമക്കാർ എല്ലാവരും കൂടിച്ചേൎന്നു് ആ അത്യാഹിതം അവരവൎക്കുതന്നെ നേരിട്ടതായി സങ്കല്പിച്ചു് ആവശ്യമായ പ്രവൃത്തികൾ ചെയ്യുന്നു. ധനം സംബന്ധമായ വല്ല ആവശ്യവും ഇങ്ങിനെ വല്ലവൎക്കും വല്ലപ്പോഴും വരികയാണെങ്കിൽ അപ്പോഴും ഗ്രാമക്കാർ എല്ലാവരുംകൂടി കഴിവിന്നനുസരിച്ചു സംഖ്യകൾ വരിയിട്ടെടുത്തു് ആ വക ആവശ്യങ്ങൾ നിവൃത്തിച്ചുപോന്നു. കുറിക്കല്യാണം, ഈ സമ്പ്രദായത്തിലെ ഇന്നും അവശേഷിച്ചിട്ടുള്ള ഒരിനമാണു്. കുറികളുടേയും അടിസ്ഥാനതത്വം ഇതുതന്നെ. ഓരോ വ്യക്തികളുടേയും പുരകെട്ടു, പൂലകുളി, കല്യാണം മുതലായ അടിയന്തിരങ്ങൾ എന്നിവ നടത്തിക്കുന്നതിലും ഗ്രാമക്കാർ നൽകിവന്നിരുന്ന സഹായസഹകരണങ്ങളും നേതൃത്വവും ഇന്നും ദുർല്ലഭം ചില പ്രദേശങ്ങളിലെങ്കിലും അവശേഷിച്ചിട്ടുണ്ടു്. ഒരുത്തൻ എല്ലാവൎക്കുവേണ്ടിയും എല്ലാവരും ഒരുത്തന്നു വേണ്ടിയും എന്ന പരസ്പരസഹായപ്രസ്ഥാനത്തിന്റെ മുദ്രവാക്യം ആ പഴയ കാലത്തുതന്നെ നമ്മുടെ നാട്ടുകാർ അനുഷ്ഠാനത്തിൽ പ്രായോഗികമാക്കിക്കഴിഞ്ഞിരുന്നു.

ആധുനികരീതിയിലുള്ള പരസ്പരസഹായപ്രസ്ഥാ

നത്തിന്നു് ഇന്നു പരിഷ്കൃതരാജ്യങ്ങളിൽ മുഴുവനും പ്രചാരമുണ്ടു്. ജാപ്പാൻ, ഹോളണ്ടു്, ജമ്മനി എന്നീ മൂന്നു രാജ്യങ്ങൾ ഈ പ്രസ്ഥാനത്തിൻെറ പ്രചാരത്തെ സംബന്ധിച്ചേടത്തോളം ഏററവും മുന്നണിയിൽ നില്ക്കുന്നു. കനഡയും ഒട്ടും പിന്നിലല്ല. ഈ രാജ്യങ്ങളിലെല്ലാം നാട്ടുകാരുടെ സാമ്പത്തികജീവിതം തികച്ചും പരസ്പരസഹായസംഘങ്ങളുടെ നിയന്ത്രണത്തിലാണത്രെ. വിദ്യാലയങ്ങൾ സ്ഥാപിച്ചു നടത്തുന്നതും, ജീവിതാവശ്യങ്ങൾ നിവ്വഹിക്കുന്നതിന്നാവശ്യമായ സാധനസാമഗ്രികൾ സംഭരിച്ചു വിതരണം ചെയ്യുന്നതും, പലതരത്തിലുള്ള വ്യവസായങ്ങൾ നടത്തുന്നതും, അഗതികളെ സംരക്ഷിക്കുന്നതും എല്ലാം പരസ്പരസഹായസംഘങ്ങളാണു് ആ രാജ്യങ്ങളിൽ നിവ്വഹിക്കുന്നതു്. നാട്ടുകാരുടെ ഋണബാദ്ധ്യതയെ ഇല്ലാതാക്കുന്നതിന്നും, കൃഷി ചെയ്യും മററും ഉണ്ടാക്കുന്ന ഉല്പന്നങ്ങൾക്കു തികച്ചും വിലവാങ്ങിക്കൊടുക്കുന്നതിന്നും, അത്യാവശ്യമായ സന്ദഭ്ങ്ങളിൽ വിവേകപൂവ്വം അവക്കു കടങ്ങൾ അനുവദിച്ചു കൊടുക്കുന്നതിന്നും പ്രസ്തുത സംഘങ്ങൾ ശ്രദ്ധിക്കുന്നു. ഇങ്ങിനെ പരസ്പരസഹായപ്രസ്ഥാനംകൊണ്ടു സാധാരണക്കാക്കു ലഭിക്കാവുന്ന എല്ലാവിധഗുണങ്ങളും അന്നാട്ടുകാക്കു ലഭിച്ചുകൊണ്ടിരിക്കുന്നുണ്ടു്.

എന്നാൽ നമ്മുടെ നാട്ടിൽ ഈ പ്രസ്ഥാനം ആവശ്യമായത്ര അഭിവൃദ്ധിപ്പെട്ടു കഴിഞ്ഞിട്ടില്ല. ചുരുക്കം ചില സ്ഥലങ്ങളിൽ അതിൻെറ പരീക്ഷണങ്ങൾ പരിതാപകരമാംവണ്ണം പരാജയപ്പെടുകയും ചെയ്തിരിക്കുന്നു. ഈ ദുസ്ഥിതിക്കുള്ള കാരണങ്ങളെക്കുറിച്ചു ചിന്തി

കുന്നതിന്നു മുമ്പു നമ്മുടെ നാട്ടിൽ ഈ പ്രസ്ഥാനം പ്രവ ൎത്തിക്കുന്ന സമ്പ്രദായത്തെക്കുറിച്ചു ചില സംഗതികൾ അറിഞ്ഞിരിക്കേണ്ടതാണു്.

ഇന്ത്യയിൽ പരസ്പരസഹായപ്രസ്ഥാനം അവത രിപ്പിക്കപ്പെട്ടതു ഗവൎമ്മേണ്ടിനാലാണു്. സംസ്ഥാനഭ രണത്തിലെ പല വകുപ്പുകളുടെ കൂട്ടത്തിൽ പരസ്പരസ ഹായപ്രസ്ഥാനം പ്രചരിപ്പിക്കുന്നതിന്നും അതിനെ നിയന്ത്രിക്കുന്നതിന്നും ആയി ഒരു വകുപ്പുകൂടി കൂട്ടിച്ചേ ൎത്തു. ഈ വകുപ്പിലെ ഉദ്യോഗസ്ഥന്മാരുടെ പ്രവൎത്തന ഫലമായി പല സ്ഥലങ്ങളിലും, അതാതു പ്രദേശങ്ങ ളിലെ പൌരന്മാരെ കൂട്ടിച്ചേൎത്തു പരസ്പരസഹായസം ഘങ്ങൾ സ്ഥാപിക്കപ്പെട്ടു. ഗ്രാമങ്ങളിലാണു് അവരുടെ ശ്രദ്ധ കൂടുതൽ പതിഞ്ഞതു്. നമ്മുടെ രാജ്യം ഒരു കൃഷി കരാജ്യമാകയാലും, നാട്ടിന്റെ സാമ്പത്തികസ്ഥിതി യെ ഉയൎത്തുന്നതിന്നു മറ്റേതു ജോലിക്കാരേക്കാളുമധി കം ഉത്തരവാദിത്വം വഹിക്കുന്നതും സാമ്പത്തികമായി ഏററവുമധികം അധഃപതിച്ചു കിടക്കുന്നതും കൃഷിക്കാ രാകയാലും, അവരെ സംഘടിപ്പിച്ചു വൎദ്ധിച്ച ഋണഭാ രത്തിൽനിന്നു് അവരെ മോചിപ്പിക്കുകയാണു പരസ്പര സഹായപ്രസ്ഥാനത്തിന്നു നമ്മുടെ നാട്ടിൽ ചെയ്യുവാ നുള്ള പ്രഥമവും പ്രധാനവുമായ ജോലിയെന്നു് അവർ മനസ്സിലാക്കി. നമ്മുടെ നാട്ടിലെ കൃഷിക്കാരെ ഉയരു വാനനുവദിക്കാത്ത പ്രതിബന്ധങ്ങളിൽ പ്രധാനമായ തു് നാട്ടുകാരായ ഹുണ്ടികകച്ചവടക്കാരിൽനിന്നു് അ തിപലിശക്കു് അവൎക്കു കടം വാങ്ങേണ്ടിവരുന്നതാണു്. കൃഷികസംഘങ്ങൾ ഇത്തരം കൃഷിക്കാൎക്കു ചുരുങ്ങിയ

പലിശയിൽ കടം കൊടുക്കുവാനും, വാങ്ങുന്നവൻെറ സൌകര്യമനുസരിച്ച് ഒന്നായോ തവണകളായോ ആ സംഖ്യ അടവാക്കുന്നതിന്നു സൌകര്യം നൽകുവാനും ഒരുങ്ങി. എന്നാൽ ഒരു കൎഷകസംഘത്തിൽനിന്നു കടംകിട്ടണമെങ്കിൽ വാങ്ങുന്ന ആൾ സംഘത്തിലെ ഒരംഗമായിരിക്കണമെന്നതു നിൎബ്ബന്ധമാണ്. മാത്രമല്ല, സംഘത്തിലെ മററു രണ്ടംഗങ്ങൾ അവന്നു ജാമ്യം നില്ക്കുകയും വേണം. ജാമ്യക്കാരുടെ ഉത്തരവാദിത്വം വലുതാണ്. ഏതെങ്കിലും കാരണത്താൽ കടക്കാരന്നു സംഘത്തിലേക്കു സംഖ്യ മടക്കി അടക്കുവാൻ സാധിക്കാതിരുന്നാൽ, ജാമ്യക്കാർ ആ കടം മുഴുവൻ വീട്ടേണ്ടിവരും. കടം വാങ്ങുന്നവൻ ന്യായമായ ആവശ്യത്തിന്നു തന്നേയോ അങ്ങിനെ ചെയ്യുന്നതു് കൃത്യസമയങ്ങളിൽ അവൻ സംഖ്യകൾ മടക്കി അടക്കുന്നുണ്ടോ എന്നെല്ലാം അന്വേഷിക്കുന്നതിന്നും, അടക്കുവാൻ വീഴ്ചചെയ്യുമ്പോൾ അവനെ നിൎബ്ബന്ധിക്കുന്നതിന്നും, ജാമ്യക്കാരൻ ഈ വ്യവസ്ഥമൂലം നിൎബ്ബന്ധിതനാകുന്നു. തന്നിമിത്തം അംഗങ്ങൾക്കു് ആവശ്യത്തിന്നു മാത്രം കടം വാങ്ങുവാനെ കഴിയുന്നുള്ളു. കടക്കാരൻെറ കൃത്യനിഷ്ഠയില്ലായ്മകൊണ്ടോ, അശ്രദ്ധകൊണ്ടോ കടം വീട്ടാതിരിക്കുകയുമില്ല. സംഘങ്ങൾ പ്രവൃത്തിയാരംഭിക്കുന്നതു്, അതിലെ അംഗങ്ങൾ എടുക്കുന്ന ഓഹരിപ്പണത്തെ മൂലധനമാക്കിയാണ്. ഒരു സാധാരണ സംഘത്തിൽ ഒരോഹരിയുടെ വില 10 ക.യാണ്. ഈ സംഖ്യ മുഴുവൻ ഒന്നായി അടക്കേണ്ടതില്ല. കൊല്ലംതോറും ഓരോ ഉറുപ്പികവീതം അടച്ചാൽ മതി. അപ്പോൾ ഒരു സം

ഘം ആരംഭിക്കുമ്പോൾ അതിലെ അംഗങ്ങൾ ഓരോ
ഉറപ്പികവീതം അടക്കുന്ന സംഖ്യ മാത്രമേ മൂലധനമാ
യി പ്രവൃത്തി തുടങ്ങുവാനുണ്ടാവുകയുള്ളൂ. ഈ സംഖ്യ
സംഘത്തിൻെറ നടത്തിപ്പിന്നു് തീരെ അപര്യാപ്തമാ
ണെന്നു് വ്യക്തമാണു്. അതിനാൽ പ്രാഥമിക സംഘ
ങ്ങൾക്കു കടം കൊടുക്കുന്നതിന്നു് ജില്ലതൊട്ടാകെ ഒരു
പരസ്പരസഹായബാങ്കു് സ്ഥാപിക്കപ്പെട്ടിരിക്കുന്നു. ഒരു
സംഘത്തിലെ എല്ലാ അംഗങ്ങളുടേയും കൂട്ടായ ഉറപ്പി
ന്മേൽ സംഘത്തിന്നാവശ്യമുള്ള സംഖ്യ ജില്ലാബാങ്കു്
കടംകൊടുക്കും. ഈ കടത്തിന്നു് ഒരു ചുരുങ്ങിയ പ
ലിശ മാത്രമേയുള്ളൂ. പ്രാഥമിക സംഘങ്ങൾ അതിലെ
അംഗങ്ങൾക്കു് കടം കൊടുക്കുന്നതു് ഈ സംഖ്യയിൽ
നിന്നാണു്. അംഗങ്ങൾ സംഘത്തിലേക്കു് കൊടുക്കു
ന്ന പലിശത്തോതു്, സംഘം ജില്ലാ ബാങ്കിലേക്കു്
കൊടുക്കേണ്ടതിനേക്കാൾ അല്പം അധികമായിരിക്കു
മെങ്കിലും അതൊരിക്കലും ഒരമിതമായ പലിശനിര
ക്കായിരിക്കുകയില്ല ഈ അധികം വാങ്ങുന്ന പലിശ
കൊണ്ടാണു് സംഘം അതിൻെറ ഭരണച്ചിലവുകൾ
നിർവ്വഹിക്കുന്നതു്.

പരസ്പരസഹായസംഘങ്ങളുടെ ഭരണം നടത്തുന്ന
തു പഞ്ചായത്തുകാരാകുന്നു. അവർ അവരുടെ ഇട
യിൽനിന്നുതന്നെ ഒരാളെ അദ്ധ്യക്ഷനായും മറെറാരാ
ളെ കാര്യദർശിയായും നിശ്ചയിക്കും. അംഗങ്ങൾ യോ
ഗം ചേർന്നു് അവരുടെയിടയിൽനിന്നു തിരഞ്ഞെടുക്കു
ന്നവരാണു പഞ്ചായത്തുകാർ. പഞ്ചായത്തുകാരാണു്
അംഗങ്ങൾക്കു കടം അനുവദിക്കുന്നതും, സംഖ്യകൾ

പിരിച്ചെടുക്കുന്നതും, ജില്ലാബേങ്കിൽനിന്നു കടം വാങ്ങുന്നതും, അതു തിരിച്ചുകൊടുക്കുന്നതുമെല്ലാം. ഇത്രയും ഉത്തരവാദിത്വമുള്ള പ്രവൃത്തികൾ ചെയ്യേണ്ട പഞ്ചായത്തുകാർ സത്യനിഷ്ഠയും, കൃത്യനിഷ്ഠയും, കാൎയ്യപ്രാപ്തിയും എല്ലാം ഉള്ളവരല്ലെങ്കിൽ, സംഘം വളരെ വേഗത്തിൽ പൊളിഞ്ഞുപോയേക്കും. പല സംഘങ്ങളും നശിച്ചിട്ടുള്ളതു ഭരണകാൎയ്യങ്ങളിൽ പഞ്ചായത്തുകാർ അശ്രദ്ധ കാണിച്ചതിന്റെ ഫലമായിട്ടാണ്. അംഗങ്ങൾക്ക് ഈ കാൎയ്യത്തിൽ മറെറാരു ചുമതലകൂടിയുണ്ട്. പഞ്ചായത്തുകാർ നടത്തുന്ന ഭരണത്തെ പരിശോധിക്കുവാൻ അവക്ക് എല്ലായ്പോഴും അധികാരവും അവകാശവുമുണ്ട്. ഇടക്കിടെ കണക്കുകൾ പരിശോധിച്ചും മററും പഞ്ചായത്തുകാർ അപഥസഞ്ചാരം ചെയ്യുന്നുണ്ടോ എന്ന് അവർ നോക്കിക്കൊണ്ടിരിക്കണം. എപ്പോഴെങ്കിലും പഞ്ചായത്തുകാരുടെ കയ്യിൽ ക്രമക്കേടു കണ്ടാൽ അപ്പോൾ അംഗങ്ങളുടെ പൊതുയോഗം വിളിച്ചുകൂട്ടി അവരെ പിരിച്ചയക്കുകയും പകരം പുതിയ ആളുകളെ പഞ്ചായത്തുകാരായി തിരഞ്ഞെടുക്കുകയും വേണം. ഏതാനും അംഗങ്ങൾ ചേൎന്നു പഞ്ചായത്തുകാരോട് അപേക്ഷിച്ചാൽ പൊതുയോഗം വിളിച്ചുകൂട്ടുവാൻ അവർ നിബ്ബന്ധിതരാണ്.

പരസ്പരസഹായസംഘങ്ങളിലെ കടക്കാരുടെമേൽ നടപടികളെടുക്കേണ്ടിവന്നാൽ, സാധാരണ സംഗതികളിലെന്നപോലെ സിവിൽകോടതിയിലല്ല കേസു കൊടുക്കേണ്ടതു്. പരസ്പരസഹായഡിപ്പാർട്ടുമെണ്ട് ഈ ആവശ്യത്തിലേയ്ക്കു് ഓരോ കേന്ദ്രങ്ങളിലും ഓരോ

മാദ്ധ്യസ്ഥകോടതി ഏൎപ്പെടുത്തീട്ടുണ്ടു്. ഏതെങ്കിലും പൌരപ്രമാണിയോ, ഉദ്യോഗസ്ഥനോ ആയിരിക്കും ഈ കോടതിയിലെ ജഡ്ജി. കേസ്സുകൾ വിധിയായതിന്നുശേഷം ആ വിധികൾ നടത്തി സംഖ്യ ഈടാക്കുന്നതിന്നും സിവിൽകോടതികളിൽ പോകേണ്ടതില്ല. അധികച്ചിലവു വരാതെ കാൎയ്യങ്ങൾ നടത്തുവാൻ സാധിക്കുന്നതിന്നു ഗവൎമ്മേണ്ടു നിയമംമൂലം സംഘങ്ങൾക്കനുവദിച്ചിട്ടുള്ള ചില പ്രത്യേക സൌജന്യങ്ങളാണിവ.

മുകളിൽ വിവരിച്ചതു ഐക്യനാണയകൎഷകസംഘങ്ങളുടെ പ്രവൎത്തനസമ്പ്രദായമാണു്. നഗരങ്ങളിൽ സ്ഥാപിക്കപ്പെടുന്ന ഇത്തരം സംഘങ്ങൾക്കു പരസ്പരസഹായ അർബൻ ബേങ്കുകൾ എന്നത്രേ പേർ. ഇതേ അടിസ്ഥാനതത്വങ്ങളിന്മേൽതന്നെ പ്രത്യേക തൊഴിലുകളിൽ ഏൎപ്പെട്ടവരുടെ സംഘങ്ങൾ, ക്രയവിക്രയസംഘങ്ങൾ മുതലായി ഇനിയും പലതരത്തിലുള്ള സംഘങ്ങളുണ്ടു്. ഇവയെല്ലാം അവയിലെ അംഗങ്ങളുടെ സാമ്പത്തികജീവിതത്തെ അഭിവൃദ്ധിപ്പെടുത്തുന്നതിന്നുദ്ദേശിച്ചുകൊണ്ടു സ്ഥാപിക്കപ്പെട്ടിട്ടുള്ളവയുമാണു്. അംഗങ്ങളിൽ സമ്പാദിക്കുന്നതിന്നുള്ള ആഗ്രഹം ഉണ്ടാക്കുന്നതിന്നു നാണയസംഘങ്ങളോടനുബന്ധിച്ചുകൊണ്ടു് ഓരോ സേവിങ്ങ്സ് ബേങ്കും ഏൎപ്പെടുത്തി നടത്തിവരാറുണ്ടു.

നമ്മുടെ നാട്ടിൽ ഈ പ്രസ്ഥാനം പരാജയപ്പെടുന്നതിന്നുള്ള പ്രധാന കാരണം, പരസ്പരസഹായതത്വങ്ങളെക്കുറിച്ചു ജനതക്കു വേണ്ടത്ര അറിവുണ്ടായിക്കഴി

ഞ്ഞിട്ടില്ലാത്തതാകുന്നു. പ്രാതിനിദ്ധ്യഭരണസിദ്ധാന്ത ങ്ങളെ ആസ്പദമാക്കിക്കൊണ്ടുള്ള അതിൻെറ പ്രവൎത്ത നം ശരിയാവണമെങ്കിൽ അതിലെ അംഗങ്ങളെല്ലാം കാൎയ്യവിവരമുള്ളവരും, അഭ്യസ്തവിദ്യരും ആയിരിക്ക ണം. നമ്മുടെ നാട്ടിലാവട്ടെ, സംഘങ്ങളിലെ ഭൂരിപ ക്ഷം അംഗങ്ങളും അക്ഷരശൂന്യരാണ്. നാട്ടുകാരുടെ മേൽ ഏതെങ്കിലും വിധത്തിൽ സ്വാധീനശക്തിയുള്ള ചിലർ പഞ്ചായത്തുകാരായി തിരഞ്ഞെടുക്കപ്പെടുകയും അവർ സ്വാൎത്ഥലബ്ധിക്കുവേണ്ടി സംഘങ്ങളെ ദുരുപ യോഗപ്പെടുത്തുകയും ചെയ്യുന്നു. എന്തിനധികം! ഹുണ്ടികക്കച്ചവടക്കാരിൽനിന്നു സാധുക്കളായ കൃഷി ക്കാരെ രക്ഷിക്കുന്നതിന്നുദ്ദേശിച്ചുകൊണ്ടുള്ള സംഘങ്ങൾ ഹുണ്ടികക്കച്ചവടക്കാരുടെ അധീനത്തിൽതന്നെ വരി കയും, അവർ തങ്ങളുടെ കച്ചവടം അഭിവൃദ്ധിപ്പെടുത്തു ന്നതിന്നു സംഘത്തെ വിനിയോഗിക്കുകയും ചെയ്യുന്ന തിന്നുതന്നെ എത്രയെങ്കിലും ദൃഷ്ടാന്തങ്ങളുണ്ട്. ഇൗ നില പോയി പരസ്പരസഹായതത്വങ്ങളെക്കുറിച്ചു വേ ണ്ടത്ര അറിവു നേടിയവർ അവയിലെ അംഗങ്ങളായി വരുന്ന ഒരു കാലമുണ്ടെങ്കിൽ, അന്നു മാത്രമേ നമ്മുടെ നാട്ടിൽ ഇൗ പ്രസ്ഥാനം അഭിവൃദ്ധിപ്പെടുകയും അതു വഴിയായി കഷ്ടപ്പെടുന്ന കൃഷിക്കാൎക്കും തൊഴിലാളി കൾക്കും ആശ്വാസം ലഭിക്കുകയും, അങ്ങിനെ നമ്മുടെ മഹാരാജ്യത്തിൻെറ തന്നേയും സാമ്പത്തിക നില ഉയ ന്നുവരികയുമുള്ളു. ജാപ്പാൻ, ഹോളൻറ്, ജൎമ്മനി, ഇം ഗ്ലണ്ട് മുതലായ രാജ്യങ്ങളിൽ ഇൗ പ്രസ്ഥാനം ആശാ സ്യമായി അഭിവൃദ്ധിപ്പെട്ടിട്ടുണ്ടെങ്കിൽ അതിന്നുള്ള

കാരണം അവിടുത്തെ പൊതുജനങ്ങൾ ആകമാനം അഭ്യസ്തവിദ്യരും, പരസ്പരസഹായതത്വങ്ങളെക്കുറിച്ചു് ആവശ്യമായത്ര അറിവുള്ളവരും ആയതാകുന്നു. അതിനാൽ പ്രസ്ഥാനത്തെ വിജയപ്രദമാക്കുന്നതിന്നു് ആവശ്യമുള്ളത്ര പ്രചാരവേല ചെയ്യുകയാണു ഗവൎമ്മേണ്ടും സഹകരണമനസ്ഥിതിയുള്ള പൊതുജനങ്ങളും ചെയ്യേണ്ടതു്. മദിരാശി ഗവൎമ്മേണ്ടു് ഈ വിഷയത്തിൽ അടുത്ത കാലങ്ങളിലായി ഗാഢമായ ശ്രദ്ധ പതിപ്പിച്ചുവരുന്നുണ്ടെന്നു കാണുന്നതു നമുക്കെല്ലാം തീൎച്ചയായും ആശ്വാസകരമാണു്.

---

## ൬. കടം വാങ്ങൽ.

നമ്മുടെ ജീവിതാവശ്യങ്ങൾ നിവൃത്തിക്കുന്നതിന്നു് അത്യാവശ്യമായ പണം എല്ലായ്പ്പോഴും കയ്യിൽ കെട്ടിയിരിപ്പുണ്ടായി എന്നു വരുന്നതല്ല. എത്ര ധനികനായാലും ചിലപ്പോൾ പണമില്ലാതെ വിഷമിക്കേണ്ടിവന്നേക്കും. അടിയന്തിരവും അപ്രതീക്ഷിതവുമായ ചിലവുകൾ ചെയ്യേണ്ടിവരുമ്പോൾ മാത്രമേ ധനികൎക്കു കയ്യിൽ പണമില്ലാത്തതുകൊണ്ടു ക്ലേശിക്കേണ്ടിവരാറുള്ളുവെങ്കിൽ, സാധാരണക്കാരന്നു് അവന്റെ ദൈനംദിനകാൎയ്യങ്ങൾ നടന്നുപോകുന്നതിന്നുതന്നേയും പണമില്ലാത്തതുകൊണ്ടുള്ള വിഷമതകൾ അനുഭവമാകാറുണ്ടു്. ഈ വക ഘട്ടങ്ങളിൽ സൌകൎയ്യമുള്ളേടത്തുനിന്നു കടം വാങ്ങി തിടുക്കം നിവൃത്തിക്കുകയാണു പതിവു്. നമ്മുടെ നാട്ടിലെ കൃഷിക്കാൎക്കും മററും

ങ്ങിനെ കടം വാങ്ങേണ്ട ഘട്ടങ്ങൾ കുറച്ചൊന്നുമല്ല ഉണ്ടാവാറുള്ളതു്. അന്യൻെറ പണം വാങ്ങി നാം നമ്മുടെ ആവശ്യങ്ങൾ നടത്തുമ്പോൾ, അതിന്നു പ്രതിഫലമായി കടം തന്ന ആൾക്കു് ഒരു ലാഭം കൊടുക്കണം. ഈ ലാഭമത്രെ പലിശ. സംഖ്യ എത്ര കാലം നാം ഉപയോഗിക്കുന്നുവെന്നും, എത്രയുണ്ടെന്നും നോക്കിയാണു പലിശ കണക്കാക്കുന്നതു്. അമിതമായ പലിശ വാങ്ങി കൃഷികരെ ദ്രോഹിക്കുന്ന നാട്ടിൻപുറങ്ങളിലെ ഹുണ്ടികക്കച്ചവടക്കാരിൽനിന്നു് അവരെ രക്ഷിക്കുന്നതിന്നുദ്ദേശിച്ചുകൊണ്ടാണു പരസ്പരസഹായകൃഷികസംഘങ്ങൾ ഉൾനാട്ടുകളിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നതെന്നു മുമ്പു പറഞ്ഞുവല്ലോ. ഈ സംഘങ്ങളിൽനിന്നു കൃഷികൾക്കു കടം കിട്ടുവാൻ വലിയ വിഷമമില്ലെന്നു മാത്രമല്ല, മടക്കി അടക്കുവാൻ വളരെ എളുപ്പവും സൌകര്യവും ഉണ്ടുതാനും. പലിശത്തോതു ഹുണ്ടികക്കച്ചവടക്കാരെ അപേക്ഷിച്ചു് എത്രയും താണതുമാകുന്നു.

പരസ്പരസഹായസംഘങ്ങളിൽനിന്നു കടം കിട്ടുവാൻ എളുപ്പമുണ്ടെന്നു വിചാരിച്ചു തോന്നിയപോലെ കടം വാങ്ങുവാൻ തുടങ്ങുന്നതു് അവനവനെത്തന്നെ കരുതിക്കൂട്ടി നശിപ്പിക്കുകയായിരിക്കും. സാധാരണ കടങ്ങളെ രണ്ടു തരമായിത്തിരിക്കാവുന്നതാണു്. ഒന്നു് ഉല്പാദകകടം, മറെറാന്നു നിരുല്പാദകകടം. ഇതിൽ ആദ്യത്തെ തരം കടം വാങ്ങുന്നതു ന്യായീകരിക്കാം. ചിലവുചെയ്തു് അധികം ആദായം മടക്കി എടുക്കുവാൻ സാധിക്കുന്ന കാര്യങ്ങൾക്കുവേണ്ടി വാങ്ങുന്ന കട

മാണത്തു്. അതുകൊണ്ടു് അത്തരം കടങ്ങൾ മടക്കി അട ക്കുവാൻ വലിയ വിഷമമുണ്ടാവുകയില്ല. രണ്ടാമത്തെ തരം, വാങ്ങിയ സംഖ്യ ഇങ്ങോട്ടു വരവുണ്ടാക്കാത്ത കാൎയ്യങ്ങൾക്കുവേണ്ടി ചിലവു ചെയ്യുവാൻ ഉപയോഗി ക്കുന്ന കടമാണു്. ഇത്തരം കടങ്ങൾ മടക്കി അടക്കു ന്നതിന്നാണു വിഷമതകളുണ്ടാവുന്നതു്. വീട്ടുന്നതി നുള്ള ന്യായമായ മാൎഗ്ഗങ്ങൾ കണ്ടേ കടം വാങ്ങൂ എന്ന ഒരു വ്രതവും ഉണ്ടായിരിക്കുന്നതു നന്നു്.

---

## ൪. ഉപജോലികൾ.

ഏതെങ്കിലും ഒരു ജോലിയുണ്ടെങ്കിൽ, അതു ചെയ്യു വാൻ വേണ്ട സമയം എത്രയായാലും വേണ്ടില്ല, അതു കൊണ്ടുള്ള സമ്പാദ്യം എത്ര തുച്ഛമായാലും വേണ്ടില്ല, മറെറാരു ജോലിയിൽ കൂടി ഏൎപ്പെടുന്ന സ്വഭാവം നമ്മുടെ നാട്ടുകാരിൽ അധികം പേരിലും കാണപ്പെടു ന്നില്ല. ഉദാഹരണത്തിന്നു നാട്ടിൻപുറങ്ങളിലെ കൃഷി ക്കാരെ എടുത്തു നോക്കുക. നമ്മുടെ നാട്ടിൽ കൃഷി ക്കാർ എന്നു പറഞ്ഞാൽ നെൽകൃഷിക്കാർ എന്നു മാത്രമേ അതുകൊണ്ടു് അൎത്ഥമാവുകയുള്ളുവെന്നു തോന്നുന്നു. അവരുടെ പ്രവൃത്തിയാവട്ടെ പ്രധാനമായി എടവം, മിഥുനം, കന്നി, തുലാം, മകരം എന്നീ ഏതാനും മാസ ങ്ങളിൽ ഏതാനും ദിവസങ്ങളിൽ മാത്രമേ ഉള്ളുതാനും. ഈ പ്രവൃത്തികൊണ്ടുണ്ടാവുന്ന അനുഭവം എത്രയും നി സ്സാരവും. ആ നിലക്കു സമ്പാദ്യമുണ്ടാക്കുവാൻ പാവന്ന

മററു പല ഉപജോലികളിലും അവക്കു ഏൎപ്പെടാവുന്ന താണു്. എന്നാൽ, നാം കാണുന്നതെന്താണു്? നെൽ കൃഷിക്കാരൻ അവൻെറ നെൽകൃഷി സംബന്ധിച്ച പ്രവൃത്തി കഴിഞ്ഞു ബാക്കിയുള്ള വലിയ ഭാഗം സമയം മുഴുവൻ പട്ടിണിയെക്കുറിച്ചും ദാരിദ്ര്യത്തെക്കുറിച്ചും പരാതിപറഞ്ഞു തന്നെത്താൻ ശപിച്ചുകൊണ്ടു നടക്കുന്ന കാഴ്ച! അവനു വളരെ എളുപ്പത്തിൽ സൌകൎയ്യമായി ചെയ്യാവുന്ന മററു കൃഷികളിൽ കൂടി ഏൎപ്പെടുവാൻ അവൻ ഒരുങ്ങുന്നില്ല. ചാമ, മുതിര, എള്ളു്, ഉഴുന്നു്, പയറു്, കോറ മുതലായ പല ധാന്യങ്ങളും പലതരം ഫലങ്ങളും കായ്കറിവൎഗ്ഗങ്ങളും അന്നന്നു് അവനു കൃഷി ചെയ്യുണ്ടാക്കാവുന്നതാണു്. ഇവക്കെല്ലാം പുറമേ പിൻ കാലത്തേക്കു് അനുഭവമുണ്ടാവാൻ പററിയ തോട്ടങ്ങൾ വെച്ചു പിടിപ്പിക്കുവാനും അവനു ശ്രമിക്കാം. തെങ്ങു്, കവുങ്ങു്, പുലാവു്, കുരുമുളകു്, തേക്കു്, പറങ്കിമാവു മുതലായവ വെച്ചു പിടിപ്പിക്കുന്നതിന്നു ദേഹാദ്ധ്വാന ത്തിന്നു പുറമേ എന്തു മാത്രം മൂലധനം വേണം? അതു കൊണ്ടു പിന്നേക്കുള്ള അനുഭവമോ, എത്ര വലുതും! ഇഞ്ചി, ചേന, ചേമ്പു്, ചക്കരക്കിഴങ്ങു്, പൂളക്കിഴങ്ങു മുതലായ കിഴങ്ങുവൎഗ്ഗങ്ങളുടെ കൃഷിയും അപ്രധാനമല്ല. ഇവയെല്ലാം കൃഷി ചെയ്യുന്നതിന്നു് ആവശ്യമായ സ്ഥലങ്ങൾക്കു വമ്പിച്ച പാട്ടമൊന്നും കൊടുക്കേണ്ടതില്ലെന്നുള്ളതു പ്രധാനമായ ഒരാനുകൂല്യവുമാകുന്നു. ഇതൊന്നും ശ്രദ്ധിക്കാതെ, കൊല്ലത്തിൽ ഏതാനും ദിവസം നെൽകൃഷി ചെയ്തു്, ബാക്കി സമയം മുഴുവൻ വ്യഗ്രാവ്യയം ചെയ്തു്, പരാധീനം പറഞ്ഞുകൊണ്ടു നടക്കുന്ന

വൻെറ ബുദ്ധിമോശത്തെക്കുറിച്ചെന്തു പറയാനാണ്! ഒരു യഥാൎത്ഥകൃഷിക്കാരന്നു കൊല്ലത്തിൽ 365 ദിവസം കൃഷിക്കാരനായിത്തന്നെ വൎത്തിക്കുവാൻ കഴിയുമെന്നും, അങ്ങിനെ ചെയ്യുവാൻ അവൻ ഒരുങ്ങിയാൽ പട്ടിണിയെക്കുറിച്ചും പരാധീനത്തെക്കുറിച്ചും അവന്നു വളരെയൊന്നും ആവലാതിപ്പെടാനുണ്ടാവുകയില്ലെന്നും, അവൻ ഓൎക്കേണ്ടതാണ്.

കൃഷിക്കാരന്ന്, അവൻ ഇങ്ങിനെ ഒരു മുഴുവൻ കൃഷിക്കാരനുമായിരിക്കുന്നതിന്നു പുറമേ, അവൻെറ വീട്ടിലുള്ള സ്ത്രീകളേയും കുട്ടികളേയുമെല്ലാം ആദായമുള്ള പ്രവൃത്തി ചെയ്യുന്നവരാക്കിത്തീൎക്കുവാൻ സാധിക്കും. വലിയ കായക്ലേശമൊന്നും കൂടാതെ ചെയ്യാവുന്ന എത്രയോ ഉപജോലികൾ അവൎക്കുണ്ടാക്കിക്കൊടുക്കാവുന്നവയായുണ്ട്. തേനീച്ച വളൎത്തൽ, കോഴി വളൎത്തൽ, കാൎഡ്ബോറികളുണ്ടാക്കൽ, നൂൽനൂൽപ്, കയറുണ്ടാക്കൽ, തുന്നൽപ്പണി മുതലായവ പ്രധാനപ്പെട്ട ചില ഉപജോലികളാണ്. ഇവയെല്ലാം ആദായമുണ്ടാക്കുന്നവയുമാണ്. പക്ഷേ ഈ ഉപജോലികളുടെ കാൎയ്യത്തിൽ ഒരു വിഷമതയില്ലായ്കയില്ല. കോഴി വളൎത്തൽ പുതിയ രീതിയിൽ ശാസ്ത്രീയമായി ചെയ്യുകയാണെങ്കിൽ ഇരട്ടി സമ്പാദ്യമുണ്ടാക്കാം. തേനീച്ച വളൎത്തലിന്നും ചില്ലറ ചില പരിശീലനങ്ങൾ ആവശ്യമുണ്ട്. നൂൽനൂൽപ്പ്, തുന്നൽപ്പണി, കയറുണ്ടാക്കൽ എന്നിവക്കും ചുരുങ്ങിയ പരിശീലനം ആവശ്യമത്രെ. കുട്ടികൾക്കും ഈ പരിശീലനങ്ങൾ വിദ്യാലയങ്ങളിൽനിന്നു ലഭിക്കുകയാണെങ്കിൽ അതൊരനുഗ്രഹമായിരിക്കും. പൊതു

പ്രവത്തകന്മാക്കും സഹകാരികഠംക്കും ഈ വിഷയ ത്തിൽ ഫലപ്രദമായി പ്രവത്തിക്കാവുന്നതും അവര ങ്ങിനെ ചെയ്യേണ്ടതുമാണ്. എന്നാൽ ഈ കാര്യ ത്തിൽ പരിശീലനം ലഭിക്കുവാൻ സൌകര്യമാവുന്ന കാലംവരെ കാത്തിരിക്കേണ്ടതില്ല. ഈ എല്ലാ ജോലി കളും ഏറെക്കുറെ എല്ലാവക്കും അറിയാവുന്നവയാണ്. നല്ലപോലെ അറിയുന്ന ഏതെങ്കിലും ജോലികഠം സ്വീ കരിക്കുന്നതു നന്നായിരിക്കും. ആദായം കുറയുമെന്ന ല്ലാതെ അതുകൊണ്ട് ഏതായാലും നഷ്ടമൊന്നും വരുവാ നില്ലല്ലോ.

കൃഷിക്കാക്കു മാത്രമല്ല, ഒരു നിശ്ചിതസമയം മാത്രം ജോലിയുള്ള എല്ലാവക്കും ഇങ്ങിനെ ഏതെങ്കിലും ഉപ ജോലികഠം സ്വീകരിക്കാവുന്നതാണ്. അതുകൊണ്ടു വരവിനെ വർദ്ധിപ്പിക്കുവാനും, ഋണബാധയിൽനിന്നു രക്ഷപ്പെടുവാനും, ജീവിതത്തോതു ഉയത്തുവാനും സാധി ക്കുമെന്നുള്ളതു നിവ്വിവാദമാകുന്നു.

സാധാരണക്കാരെക്കൊണ്ട് ഉപജോലികഠം സ്വീക രിപ്പിക്കുന്നതിന്നു സഹകരണപ്രവത്തകന്മാക്കു പലതും ചെയ്യാവുന്നതാണ്. ഒരു ഗ്രാമത്തിൽ കുറെ വീട്ടുകാരെ, പ്രധാനമായും കൃഷിക്കാരെ, ഒന്നിച്ചു ചേത്തു് ഒരു കോ ഴിവളത്തൽ സംഘം സ്ഥാപിക്കുക; പരിഷ്കൃതരീതി യിൽ കോഴിവളത്തുന്നതിന്നു് അറിയുന്ന ഒരാളെ വരുത്തി കുറച്ചു കാലം അംഗങ്ങഠംക്കു പരിശീലനം നൽകുക; നല്ല ജാതി കോഴികളെ കൊണ്ടുവന്നു് അംഗ ങ്ങഠംക്കു വിതരണം ചെയ്യുക; അംഗങ്ങഠംക്കു വില്പനക്കു ണ്ടാവുന്ന കോഴികഠം, മുട്ടകഠം മുതലായവ സ്വരൂപിച്ചു

നല്ല വിലക്കു വില്ക്കുവാൻ പററിയ കമ്പോളങ്ങഠം കണ്ടു പിടിച്ച് അംഗങ്ങഠംക്കു തികച്ചും വിലവാങ്ങിക്കൊടു ക്കുക; ഇത്രയെല്ലാം ചെയ്യുവാൻ സാധിച്ചാൽ അതു നാട്ടുകാൎക്ക് ആ ജോലിയിൽ ഏൎപ്പെടുവാൻ ഒരു ശക്തി യുള്ള പ്രേരണ നൽകുകയില്ലേ? ഇതുപോലെത്തന്നെ മററ് ഉപജോലികളിൽ ഏൎപ്പെടുന്നവരുടെ സംഘ ങ്ങളും സ്ഥാപിക്കാവുന്നതാണ്. ഒരു ഗ്രാമത്തിൽ കടം കൊടുക്കുന്നതിന്നുള്ള ഒരു ഐക്യനാണയസംഘം സ്ഥാ പിച്ചതുകൊണ്ടു മാത്രം ഒന്നും ആവുകയില്ല. ഇത്തരം പ്രവൃത്തികളിൽ സഹകാരികഠം ഇറങ്ങുന്നതുകൊണ്ടു മാത്രമേ നാട്ടിലെ ദാരിദ്ര്യത്തിന്നു നിവാരണമുണ്ടാവു കയും അങ്ങിനെ അവരുടെ ജീവിതത്തോതു് ഉയൎന്നുവ രികയും ചെയ്യുകയുള്ളു.

---

## ൭. ഒഴിവുസമയം വിനിയോഗിക്കൽ.

ജോലി കഴിഞ്ഞു ബാക്കിയുണ്ടാവുന്ന ഒഴിവുസമ യം വിനിയോഗിക്കേണ്ടതെങ്ങിനെയെന്നതിനെക്കുറി ച്ചു കഴിഞ്ഞ ക്ലാസ്സിൽ കുറെയെല്ലാം നിങ്ങഠം പഠിച്ചി ട്ടുണ്ട്. നല്ലനല്ല പുസ്തകങ്ങഠം വായിച്ചു മനസ്സിലാക്കു ന്നതിന്നും, യോഗ്യന്മാരുടെ പ്രസംഗങ്ങഠം കേഠംക്കുന്ന തിന്നും, വിജ്ഞാനവൎദ്ധനസ്സുതകുന്ന മററു പ്രവൃത്തി കഠം ചെയ്യുന്നതിന്നും ഒഴിവുസമയം വിനിയോഗിക്കു ന്നതു് ആശാസ്യമത്രേ. സമുദായശുശ്രൂഷ ചെയ്യുവാൻ ഈ സമയത്തെ വിനിയോഗിക്കുന്നതും നല്ലതാണ്.

പൊതുജനോപകാരപ്രദമായ പല കാര്യങ്ങളും ചെയ്യുവാൻ നമുക്കു സാധിക്കും. ചെറുപ്പകാലത്തു വിദ്യാഭ്യാസം ലഭിക്കുവാൻ ഭാഗ്യമുണ്ടായിട്ടില്ലാത്ത ആളുകളെ അക്ഷരപരിജ്ഞാനമുള്ളവരാക്കാൻ നമുക്കു സാധിക്കുകയില്ലേ? പൊതുജനങ്ങൾക്കു് ഉപകാരപ്രദമാവുന്ന വിധത്തിൽ പൊതുവായനശാലകളും ഗ്രന്ഥശാലകളും സ്ഥാപിച്ചു നടത്തിക്കൊണ്ടുപോകുവാൻ, അല്പം പ്രവൃത്തിയെടുക്കുന്നതിന്നുള്ള സന്മനസ്സുള്ളപക്ഷം, നമുക്കു സാധിക്കും. അജ്ഞതകൊണ്ടും, അശ്രദ്ധകൊണ്ടും ആരോഗ്യനിയമങ്ങളെ ലംഘിച്ചു ജീവിക്കുന്നതുകൊണ്ടു കഷ്ടപ്പാടനുഭവിക്കുന്ന സഹോദരന്മാക്കു് ആവശ്യമായ ഉപദേശങ്ങൾ കൊടുത്തു സഹായിക്കുന്നതു മറ്റൊരു തരം പൊതുസേവനമാകുന്നു. മദ്യപാനം മുതലായ ദുരാചാരങ്ങൾക്കു വശംവദരായി നശിച്ച ജീവിതം നയിക്കുന്നവരെ നല്ലവഴിക്കു കൊണ്ടുവരുവാൻ പരിശ്രമിക്കുന്നതും നല്ല ഒരു സമുദായസേവനമാണു്. ഇങ്ങിനെ ഓരോന്നായി എണ്ണിപ്പറയുകയാണെങ്കിൽ, സമുദായത്തിന്റെ അഭിവൃദ്ധിക്കും നന്മയ്ക്കുംവേണ്ടി പരിശ്രമിക്കാവുന്ന സന്ദർഭങ്ങൾ നിരവധിയാണു്. സമുദായത്തിലെ എല്ലാവ്യക്തികളും ഒരേ തറവാട്ടിലെ അംഗങ്ങളാണെന്ന ബോധത്തോടുകൂടിയായിരിക്കണം ഈ പ്രവൃത്തികളെല്ലാം ചെയ്യുന്നതു്. എവിടെ വിഷമതകളും കഷ്ടപ്പാടുകളും കാണുന്നുവോ, അവിടെ സഹായത്തിന്നെത്തുക, എവിടെ ദുഷ്പ്രവൃത്തികൾ കാണുന്നുവോ, അവിടെ അവയെ തടുക്കുവാനൊരുങ്ങുക, എവിടെ അജ്ഞതയും അന്ധകാരവും കാണുന്നുവോ അവിടെ

വിജ്ഞാനവും പ്രകാശവും എത്തിക്കുക; ഇതെല്ലാമാണു ഒരു സമുദായസ്നേഹി ചെയ്യേണ്ട പ്രവൃത്തികൾ. അവനവൻെറ കുടുംബത്തിൽപെട്ട വല്ലവൎക്കും വല്ല സേവനവും ചെയ്യുമ്പോൾ നാം യാതൊരു പ്രതിഫലവും ഇച്ഛിക്കാത്തതുപോലെ, ഈ കാൎയ്യത്തിലും പ്രതിഫലത്തെക്കുറിച്ചുള്ള ചിന്തയ്ക്കു സ്ഥാനമുണ്ടാവാനേ പാടില്ല. കുടുംബശുശ്രൂഷ ചെയ്യുന്നതുപോലെത്തന്നെ സമുദായശുശ്രൂഷ ചെയ്യുന്നതും നമ്മുടെ ചുമതലയാണെന്ന ബോധം ദൃഢമായുണ്ടായിരിക്കണം. ഇങ്ങിനെ പ്രവൃത്തിക്കുന്നതുകൊണ്ടു മാത്രമേ, ഓരോരുത്തനും എല്ലാവൎക്കും, എല്ലാവരും ഓരോരുത്തനുംവേണ്ടി ജീവിക്കുന്ന ഉൽകൃഷ്ടനിലയെ സമുദായം പ്രാപിക്കുകയുള്ളു. അവനവൻെറ കാൎയ്യം മാത്രം നോക്കി സമുദായത്തിൽനിന്നു വിട്ടുനിന്നുകൊണ്ടു ജീവിക്കുന്നവൎക്കു ലോകം ഒരു സ്ഥാനവും കല്പിക്കുകയില്ല; സമുദായത്തിൽനിന്നു യാതൊരു വക സഹായവും പ്രതീക്ഷിക്കുവാൻ അവൎക്കൊട്ടധികാരവുമില്ല. പ്രതിഫലേച്ഛ കൂടാതെ മനസ്സുകൊണ്ടും, പ്രവൃത്തികൊണ്ടും, വാക്കുകൊണ്ടും സമുദായത്തിലെ ഇതരഅംഗങ്ങൾക്കു് ആവശ്യമായ സഹായസഹകരണങ്ങൾ നൽകുന്ന ഒരാളുടെ നില നേരെ മറിച്ചാകുന്നു. ആയയാൾ സമുദായത്തിൻെറ സ്വത്താണു്. ആയാളുടെ സുഖദുഃഖങ്ങൾ സമുദായത്തിൻേറയും സുഖദുഃഖങ്ങളാണു്. ധനംകൊണ്ടു മററുള്ളവരെ സഹായിക്കുവാൻ നമുക്കെല്ലായ്പോഴും സാധിച്ചില്ലെന്നു വന്നേക്കാം. ദേഹംകൊണ്ടും, മനസ്സുകൊണ്ടും, വാക്കുകൊണ്ടും സഹായങ്ങൾ നൽകുവാൻ എന്താണു വിഷ

മമുള്ളതു്? നിയമത്തിൻേറയോ അധികാരശക്തിയുടേയോ, മററന്തിൻേറയെങ്കിലുമോ നിർബ്ബന്ധംകൂടാതെ സ്വമേധയാ അന്യോന്യ സഹായിക്കുകയും അതിൽനിന്നു് ആ അന്യനു് ഏതെങ്കിലും വിധത്തിലുള്ള ആശ്വാസം ലഭിക്കുകയും ചെയ്യുമ്പോൾ നമുക്കുണ്ടാവുന്ന കൃതാൎത്ഥത എത്ര വലുതാണു്.

ഓരോ ഗ്രാമത്തിലേയും ജനങ്ങൾ ഇങ്ങിനെ ഒരേ കുടുംബത്തിലെ അംഗങ്ങളെന്ന നിലയ്ക്കു് എല്ലാവരുടേയും സുഖദുഃഖങ്ങളിൽ അന്യോന്യം പങ്കുകൊണ്ടും, ആവശ്യമായ സഹായസഹകരണങ്ങൾ അന്യോന്യം നൽകിക്കൊണ്ടും ജീവിക്കുകയാണെങ്കിൽ, ആ ഗ്രാമജീവിതം കൂടുതൽ സുഖപ്രദമായിരിക്കുമെന്നു തീച്ച്യയാണു്.

---

## ൯. വിദ്യാലയം.

ഒരു പ്രദേശത്തെ ഏതാണ്ടു് എല്ലാ വീടുകളിൽനിന്നുള്ള കുട്ടികൾ ചേൎന്നിരുന്നു പഠനം നടത്തുന്ന വിദ്യാലയം സ്വാഭാവികമായിത്തന്നെ അവരിൽ ഒരു സമുദായബോധം ഉളവാക്കുവാൻ പര്യാപ്തമാണു്. ജാതിവ്യത്യാസത്തിന്നോ, മതവ്യത്യാസത്തിന്നോ, ധനികദരിദ്രഭേദത്തിന്നോ അവിടെ സ്ഥാനമില്ല. എല്ലാ കുട്ടികളും ഒരു വലിയ കുഡുംബത്തിലെ അംഗങ്ങളെന്ന നിലക്കാണു വിദ്യാലയത്തിൽ പെരുമാറന്നതു്. ദുർല്ലഭം ചിലപ്പോൾ ചില കുട്ടികൾ, തങ്ങൾ ഉയൎന്ന ജാതിക്കാരാണെന്നോ, ധനികരാണെന്നോ നടിക്കുകയും

താണനിലയിലുള്ള കുട്ടികളോടു സഹവസിക്കുവാൻ മടികാണിക്കുകയും ചെയ്യുന്നതു കണ്ടേക്കാം. ഇത്തരക്കാരിൽനിന്നു് ഈ ഭാവത്തെ ഉന്മൂലനം ചെയ്യുവാൻ അദ്ധ്യാപകനും, മററു കുട്ടികളും ശ്രദ്ധിക്കേണ്ടതാണു്. ഭയപ്പെടുത്തിയോ, നിബ്ബന്ധിച്ചോ അവരുടെ നടപടികളെ നന്നാക്കിത്തീക്കാമെന്നു വിചാരിക്കുന്നതു് അബദ്ധമാണു്. മാനസികപരിവത്തനം സാധിക്കുകയാണു് ഈ വക ഘട്ടങ്ങളിൽ ആവശ്യമായിട്ടുള്ളതു്. സന്ദർഭങ്ങൾക്കനുസരിച്ചു നല്ലനല്ല ഉപദേശങ്ങൾ കൊടുത്തും, കാര്യങ്ങളുടെ യഥാത്ഥസ്ഥിതി വ്യക്തമാക്കിക്കൊടുത്തും സാവധാനത്തിൽ അത്തരക്കാരുടെ മനസ്സു മാററുവാൻ യത്നിക്കണം. വിദ്യാലയത്തിലെങ്കിലും ഉച്ചനീചത്വഭാവങ്ങളില്ലാതെ എല്ലാ വിദ്യാത്ഥികളും ഒരു കുഡുംബത്തിലെ സമന്മാരായ അംഗങ്ങളാണെന്നഭാവം ഉണ്ടായിരിക്കണം. സമുദായജീവിതത്തിൽ ഉണ്ടായിരിക്കണമെന്നു മുമ്പു വിവരിച്ചിട്ടുള്ള സൌഹാദ്ദനിലയുടേയും കുഡുംബമനോഭാവത്തിന്റേയും ബീജാവാപകമ്മം നടത്തുന്നതു വിദ്യാലയത്തിലായിരുന്നാൽ, അതു കൂടുതൽ ഫലപ്രദമായിത്തീരുമെന്നതിന്നു സംശയമില്ല.

നമ്മുടെ വിദ്യാലയങ്ങളുടെ നടത്തിപ്പിനെക്കുറിച്ചു വിദ്യാത്ഥികളുടെ രക്ഷിതാക്കന്മാർ വേണ്ടുന്നത്ര ശ്രദ്ധ പതിപ്പിക്കുന്നില്ലെന്നുള്ളതു് എത്രയും പരിതാപകരമാണു്. ഉൾനാടുകളിലെ വിദ്യാലയങ്ങളെ സംബന്ധിച്ചേടത്തോളം, രക്ഷിതാക്കന്മാരുടെ ഈ കാര്യത്തിലുള്ള അശ്രദ്ധ കുറേക്കൂടി കൂടുതലുമാണു്. കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുന്നതിന്നുള്ള ചുമതല പ്രധാനമായും

സ്ഥിതിചെയ്യുന്നതു രക്ഷിതാക്കന്മാരിലാണെല്ലോ. ഒരാളുടെ മുഴുവൻ ജീവിതവും ആസ്പദിച്ചിരിക്കുന്നതും രൂപീകരിക്കപ്പെടുന്നതും കുട്ടിക്കാലത്തു് ആയാൾക്കു ലഭിക്കുന്ന വിദ്യാഭ്യാസത്തിന്മേലാണു്. ഈ കാലത്തു സ്വയമേവ ഇക്കാൎയ്യത്തിൽ ആവശ്യമായതു പ്രവൃത്തിക്കുന്നതിന്നുള്ള കഴിവു കുട്ടികൾക്കുണ്ടാവുകയില്ല. ആ ഭാരം ഏറെറടുത്തു നിൎവ്വഹിക്കേണ്ടതു രക്ഷിതാക്കന്മാരുടെ ചുമതലയാണു്. ദൈവികമായ ഈ ചുമതല രക്ഷിതാക്കന്മാർ വേണ്ടപോലെ നിറവേററുന്നില്ലെങ്കിൽ, തൽഫലമായി അവരുടെ കുട്ടികൾ നശിച്ച ജീവിതം നയിക്കുവാൻ ഇടയായേക്കും. ഇതു ക്ഷന്തവ്യമല്ലാത്ത ഒരു കൃത്യവിലോപമല്ലേ? നമ്മുടെ നാട്ടിലാവട്ടെ രക്ഷിതാക്കന്മാൎക്കു് ഈ വിഷയത്തിൽ യാതൊരു ചുമതലയുമില്ലെന്ന ഭാവമാണു കാണുന്നതു്. കുട്ടികളെ വിദ്യാഭ്യാസം ചെയ്യിക്കുന്നതു് അദ്ധ്യാപകന്മാൎക്കു വേണ്ടിയാണെന്നു ഒരു ഭാവവും കൂടി അവരിലുണ്ടോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഈ നില തീൎച്ചയായും ആശാസ്യമല്ല. ഇടക്കിടെ വിദ്യാലയത്തിൽ ചെന്നു് അതിന്റെ നടത്തിപ്പിനെക്കുറിച്ചന്വേഷിക്കുകയും,. വല്ല വീഴ്ചകളും കാണുന്നുണ്ടെങ്കിൽ അവയെ പരിഹരിക്കുന്നതിന്നാവശ്യമായ നടപടികളെടുക്കുകയും ചെയ്യുവാൻ രക്ഷിതാക്കന്മാർ ശ്രദ്ധിക്കുകയാണെങ്കിൽ, ഉൾനാടുകളിലെ പല വിദ്യാലയങ്ങളും ഇന്നുള്ളതിലുമെത്രയോ അധികം കാൎയ്യക്ഷമമായി പ്രവൎത്തിക്കുമായിരുന്നു. വിദ്യാലയത്തെ സംബന്ധിച്ച ആലോചനകളിൽ പങ്കെടുക്കുക, വിദ്യാലയം ഏൎപ്പെടുന്ന പൊതുകാൎയ്യങ്ങളിലും മററും ഉള്ളഴി

ഞ്ഞു സഹായസഹകരണങ്ങൾ നൽകുക മുതലായവയും അതിന്റെ നല്ല പേരിനെ നിലനിൎത്തുവാനും പ്രബലമാക്കുവാനും സഹായിക്കും. വിദ്യാലയം പൊതുസത്താണെന്നും അതിന്റെ അഭിവൃദ്ധിയും അധഃപതനവും എല്ലാം പൊതുജനങ്ങളെയാണു ബാധിക്കുന്നതെന്നും അവർ പ്രത്യേകം ഓൎമ്മിക്കേണ്ടതാണു്.

---

## ൭. കൃഷിഭൂമികളും കർഷകവൃത്തിയും.

നാട്ടിൻപുറക്കാരുടെ പ്രധാനമായ ധനാഗമമാൎഗ്ഗം കൃഷിയാണെന്നു മുമ്പു പറഞ്ഞുവല്ലോ. ചില ചില്ലറ കുടിൽവ്യവസായങ്ങളിൽ ഏൎപ്പെട്ടു് അവയിൽ നിന്നുണ്ടാവുന്ന സമ്പാദ്യംകൊണ്ടു ജീവിതം കഴിച്ചുകൂട്ടുന്നവരും ദുർല്ലഭമായി കാണപ്പെട്ടേക്കാം. കൃഷിയിൽത്തന്നേയും നെൽകൃഷിമാത്രമാണു പ്രധാനമായി ഉൾനാട്ടുകളിൽ ചെയ്യാറുള്ളതു്. തോട്ടകൃഷി, പറമ്പുകൃഷി മുതലായവക്കു് അടുത്ത സ്ഥാനമേയുള്ളു. ഇങ്ങിനെ പലതരം കൃഷികൾ ചെയ്യുന്നതിന്നുമുള്ള ഭൂമികൾ പലതരങ്ങളിലുമുള്ളവയാകുന്നു. നെല്ലു സാധാരണമായി കൃഷിചെയ്യുന്നതു താണുകിടക്കുന്ന വയലുകളിലാണു്. ഈ ചെടിയുടെ ചുവട്ടിൽ ധാരാളം വെള്ളം എല്ലായ്പ്പോഴും കെട്ടിനില്ക്കണം. അതിനാൽ ഒരു പ്രത്യേകതരത്തിലുള്ള മണ്ണു—വെള്ളം എളുപ്പത്തിൽ ചോൎന്നുപോവാത്ത ഇഴുക്കമുള്ള ഒരുതരം കളിമണ്ണു്—ആണു് അതിന്റെ വളൎച്ചക്കു പററിയതു്. വെള്ളം ധാരാളമു

ണ്ടാവുന്ന വർഷക്കാലത്താണ് അതു കൃഷി ചെയ്യുന്നതും. സാധാരണ നെൽകൃഷി ചെയ്യുന്ന നഞ്ചനിലങ്ങളിൽ ആണ്ടുതോറും രണ്ടു തവണ വിളയെടുക്കും. കന്നി, മകരം എന്നീ മാസങ്ങളിലാണ് ഈ വിളവെടുപ്പുകൾ. അവയ്ക്കു ക്രമപ്രകാരം വിരിപ്പുകൃഷിയെന്നും മുണ്ടകകൃഷിയെന്നും പേർ പറയുന്നു. ധാരാളം വെള്ളം കിട്ടുവാൻ സൌകര്യമുള്ള ചില നഞ്ചനിലങ്ങളിൽ വേനല്ക്കാലത്തു മൂന്നാമതൊരു വിളകൂടിയെടുക്കാറുണ്ട്. വളരെ ചുരുക്കം സ്ഥലങ്ങളിൽ മാത്രമേ ഇതു സാദ്ധ്യമാവുകയുള്ളു. കാലവർഷക്കാലത്തു പറമ്പുകളിൽക്കൂടി ധാരാളം വെള്ളം കിട്ടുവാൻ സൌകര്യമുള്ളതുകൊണ്ട് അവിടെയും ഒരുതരം നെല്ലു കൃഷി ചെയ്യാറുണ്ട്. ഇതിന്നു മോടൻ എന്നു പേർ. നഞ്ചനിലങ്ങളിലുണ്ടാവുന്നതുപോലെ പറമ്പുകളിലെ മോടൻ അത്രയധികം വിളയുകയില്ല. ഒരേപറമ്പിൽ എല്ലാകൊല്ലവും ഈ കൃഷി ചെയ്യാറുമില്ല. നാലുകൊല്ലം കൂടുമ്പോൾ ഒരു തവണ മാത്രമേ ഒരു പറമ്പിൽ മോടൻ കൃഷി ചെയ്യാറുള്ളു. വടക്കെ മലബാറിൽ മലഞ്ചെരിവുകൾ വെട്ടിച്ചുട്ടു കാലവർഷാരംഭത്തിൽ നെല്ലു തുടങ്ങിയ പല ധാന്യങ്ങളും ഒന്നായി വിതച്ചു കൃഷി ചെയ്യാറുണ്ട്. ഓരോ ധാന്യങ്ങളും വിളയുന്നതിന്നുള്ള കാലം വ്യത്യസ്തമായിരിക്കും. വിളവായവ അതാതു കാലത്തു പറിച്ചെടുക്കുകയോ കൊയ്യെടുക്കുകയോ ആണ ചെയ്യാറുള്ളതു്. ഈ കൃഷിക്കു പുനംകൃഷി എന്നു പേർ. നഞ്ചനിലങ്ങളിൽതന്നെ ചിലവ രണ്ടാംവിളയ്ക്കു വേണ്ട വെള്ളം ലഭിക്കാത്തവയാകുമ്പോൾ അവയിൽ ഒന്നാംവിള മാത്രമേ എടുക്കാ

3

റുള്ളു. ഇത്തരം ഭൂമികൾക്കു വല്യാലുകൾ എന്നു പേർ പറയുന്നു. മേൽവിവരിച്ച നിലങ്ങളിൽ മുപ്പൂകിൽ വിളയെടുക്കുന്ന നഞ്ചനിലങ്ങളിൽനിന്നാണു് അധികം ആദായം ലഭിക്കുന്നതു്. ഇരുപ്പൂകിൽ നിലങ്ങളും, ഒരുപ്പൂകിൽനിലങ്ങളും അവസാനമായി പറമ്പുകളും ക്രമപ്രകാരം ആദായംകുറച്ചുണ്ടാക്കുന്ന കൃഷിഭൂമികളാണു്.

പറമ്പുകൾ രണ്ടു തരമുണ്ടു്. ഒന്നു മോടൻകൃഷി ചെയ്യുന്നതിന്നുവേണ്ടി ഒഴിച്ചിട്ടിട്ടുള്ളവ. മറേറതു്, ഫലവൃക്ഷങ്ങളും മററും വെച്ചുപിടിപ്പിച്ച തോട്ടങ്ങളാക്കിട്ടുള്ളവ. മോടൻകൃഷി ചെയ്യുന്ന പറമ്പുകളിൽ തന്നെ, ഇഞ്ചി, ചക്കരക്കിഴങ്ങു്, പൂളക്കിഴങ്ങു്, എള്ളു്, മുതിര മുതലായവയും കൃഷി ചെയ്യാറുണ്ടു്. തോട്ടങ്ങളിൽ, പ്ലാവു്, മാവു്, വാഴ, തെങ്ങു്, കവുങ്ങു് മുതലായ പലതരം ഫലവൃക്ഷങ്ങളും കൃഷി ചെയ്യുന്നു. മോടൻപറമ്പുകൾക്കു സ്ഥിരനികുതിയില്ല. വിളയിടുന്ന കാലത്തു മാത്രമേ അവയ്ക്കു നികുതി കൊടുക്കേണ്ടു. തോട്ടങ്ങൾക്കു് അങ്ങിനെയല്ല. നികുതിനിരക്കും കുറെ കൂടുതലാണു്.

കൃഷി ചെയ്യുന്നതിന്നാവശ്യമായത്ര വെള്ളം മഴ പെയ്തു കിട്ടാത്തപ്പോൾ, കിണർ, കുളം മുതലായവയിൽനിന്നു് തേവി ആവശ്യം നിവൃത്തിക്കുന്നു. വേനൽക്കാലത്തു ചെയ്യുന്ന തോട്ടകൃഷികൾ, കാശ്കറി കൃഷികൾ മുതലായവയെല്ലാം വെള്ളം തേവിനനച്ചു ചെയ്യുന്നവയാണു്. ഇതിന്നു് അദ്ധ്വാനം വളരെയുണ്ടു്. കിഴക്കൻ രാജ്യങ്ങളിലും മററും മഴ തീരെ കുറവായ സ്ഥലങ്ങളിൽ എല്ലാതരം കൃഷികളും ചെയ്യുന്നതു വെള്ളം

കെട്ടിത്തിരിച്ചു കൊണ്ടുവന്നു്, തേവിയും ആണു്. ഗവമ്മേണ്ടുതന്നെ ആ വക പ്രദേശങ്ങളിൽ വമ്പിച്ച ജലസേചനപദ്ധതികൾ ഏപ്പെടുത്തീട്ടുണ്ടു്. പുഴകളിൽ അണക്കെട്ടുകളുണ്ടാക്കി തോടുകളും, ഉപതോടുകളും വെട്ടി അവയിൽക്കൂടി വെള്ളം കൊണ്ടുപോയി കൃഷിസ്ഥലങ്ങൾ നനക്കുന്ന എത്രയോ ഏപ്പാടുകൾ നമ്മുടെ സംസ്ഥാനത്തിൽതന്നെയുണ്ടു്. ഈ ഏപ്പാടിനെ പ്രയോജനപ്പെടുത്തുന്ന കൃഷിക്കാർ അതിന്നു പ്രത്യേകമായി ഒരു ജലനികുതി ഗവമ്മേണ്ടിലേയ്ക്കു് അടക്കുകയും വേണം. നമ്മുടെ നാട്ടിൽ ഗവർമ്മേണ്ടിൻെറ വകയായി ഇങ്ങിനെയുള്ള ജലസേചനപദ്ധതികളൊന്നുമില്ല. ഇവിടെ കൊല്ലത്തിൽ ആറുമാസവും ധാരാളം മഴ കിട്ടുന്നതാണു അതിന്നു കാരണം. എന്നിരുന്നാലും, ചില്ലറ ചില ഏർപ്പാടുകൾ ഇവിടേയുമുണ്ടായിരുന്നുവെങ്കിൽ ഇനിയും കുറെ സ്ഥലങ്ങൾ കൂടി നഞ്ചനിലമാക്കി മാററുവാനും, ഉള്ളവയിൽതന്നെ രണ്ടാംവിളക്കും മററും തുടച്ചയായി വററിക്കൊണ്ടിരിക്കുന്ന ഉണക്കം പരിഹരിക്കുവാനും സാധിക്കുമായിരുന്നു.

കൃഷിയേപ്പോലെ ഇത്രയധികം പ്രാധാന്യമുള്ള മററു വല്ല ജോലിയുമുണ്ടോ എന്നു സംശയമാണു്. രാജ്യത്തിൻെറ സാമ്പത്തികസ്ഥിതിയെ ഉയത്തുവാൻ കഷകനേക്കാൾ ഉത്തരവാദിയായി മററാരുമില്ല. ഇല്ലാത്തതിൽനിന്നു ഉണ്ടാക്കലാണവൻെറ ജോലി; അതും മനുഷ്യജീവിതത്തിന്നത്യാവശ്യമായ സാധനങ്ങൾ. കഷകനില്ലായിരുന്നുവെങ്കിൽ മററുള്ളവക്കൊന്നും ജോലിയില്ല. ഭക്ഷണമില്ല. കൃഷിക്കാരൻ പരുത്തി ഉണ്ടാക്കു

ന്നില്ലെങ്കിൽ നൂൽനൂൽപ്പു ശാലകളും നെയ്ത്തുശാലകളും പ്രവൃത്തിക്കുന്നതെങ്ങിനെ? മറെറല്ലാ കാര്യങ്ങളും ഇതു പോലെതന്നെ. കർഷകൻെറ വിയർപ്പുതുള്ളികളാണു് മഹാരാജാവിൻെറ മകുടത്തിൽ തിളങ്ങുന്ന രത്നങ്ങളായി പരിണമിക്കുന്നതു്. ഇങ്ങിനെ നോക്കുമ്പോൾ കർഷകവൃത്തിയുടെ മാഹാത്മ്യം അവർണ്ണനീയമാണു്. നമ്മുടെ നാട്ടിലാവട്ടെ കൃഷിക്കാരനു് സമുദായത്തിൽ അനുവദിച്ചുകൊടുത്തിട്ടുള്ള സ്ഥാനം ഏറ്റവും താണതാകുന്നു. ഈ നില മാററി കൎഷകനെ അവനർഹിക്കുന്ന സ്ഥാനത്തു കയററിയിരുത്തുവാൻ സമുദായം ശ്രമിക്കുന്നതു് അവനോടു് ന്യായമായ കൃതജ്ഞത കാണിക്കുക മാത്രമായിരിക്കും.

നമ്മുടെ കൃഷിക്കാർ ഭൂമിയിൽനിന്നു ലഭിക്കാവുന്ന മുഴുവൻ ആദായവും എടുക്കുവാൻ യത്നിക്കുന്നുണ്ടോ എന്നു സംശയമാണു്. ശാസ്ത്രത്തിൻെറ അഭിവൃദ്ധിയോടുകൂടി വിളവു വർദ്ധിപ്പിക്കുവാനുപകരിക്കുന്ന പല പുതിയ കണ്ടുപിടുത്തങ്ങളുമുണ്ടായിട്ടുണ്ടു്. അവയെ പ്രായോഗികമാക്കുവാൻ നമ്മുടെ കൃഷിക്കാർ ഇതേവരെ ഒരുങ്ങിക്കാണുന്നില്ല. പരിഷ്കരിച്ച കൃഷിയായുധങ്ങൾ ഉപയോഗിച്ചും, പരിഷ്കരിച്ച വളങ്ങൾ ചേർത്തും പുതിയ രീതിയിൽ കൃഷി ചെയ്യുന്നതായാൽ വിളവു് വർദ്ധിപ്പിക്കാമെന്നു് ഗവർമ്മേണ്ടിൻെറ കൃഷിഡിപ്പാർട്ടുമെണ്ടു് പ്രവൃത്തിമൂലം നാട്ടുകാർക്കു കാണിച്ചുകൊടുക്കുന്നുണ്ടു്. ഈ വിഷയത്തിലുള്ള പ്രചാരവേലക്കു് അക്ഷര പരിജ്ഞാനംപോലുമില്ലാത്ത ഉൾനാട്ടിലെ കൃഷിക്കാരനോടടുത്തുവാൻ കുറെ താമസം വരുമെന്നുള്ളതു് സ്വാ

ഭാവികമാണ്. കൃഷിവിധിപ്പാർട്ടുമെണ്ടുകാർ ഉണൎന്നുപ
രിശ്രമിക്കുന്നതുകൊണ്ടുമാത്രമേ അതു സാദ്ധ്യമാവുക
യുള്ളൂ. നാട്ടിൽ ദാരിദ്ര്യമില്ലാതാവുന്നതിന്നു സുഭിക്ഷം
വൎദ്ധിക്കുന്നതിന്നും വിളവിന്റെ വൎദ്ധന ഉപകരി
ക്കുമെന്നു് പ്രത്യേകം പറയേണ്ടതില്ലല്ലോ. കൃഷിക്കാര
ന്നുതന്നേയും അതു എത്രയും ഗുണകരമായിരിക്കുമെന്നും
തീൎച്ചയാണ്.

നമ്മുടെ കൃഷിക്കാരെ അഭിമുഖീകരിക്കുന്ന മറ്റൊ
രുപ്രശ്നം, അവർ കൃഷിചെയ്തുണ്ടാക്കുന്ന ഉല്പന്നങ്ങൾക്കു
കമ്പോളങ്ങൾ കണ്ടുപിടിക്കുന്നതിനെ സംബന്ധിച്ചു
ള്ളതാണ്. ഈ വിഷയത്തിൽ കൃഷിക്കാർ പല വിഷ
മതകളും അനുഭവിക്കുന്നുണ്ടു്. ഉല്പാദകന്നും ഉപഭോഗ
കന്നും ഇടയിൽ നിരവധിപേർ ദല്ലാളികളായിനിന്നു
ന്യായമായി ഉല്പാദകന്നു് ലഭിക്കേണ്ടു വിലയിൽ ഒരു
വലിയഭാഗം അപഹരിക്കുന്നു എന്നുള്ളതാണ്. കൃഷി
ക്കാരനെ സംബന്ധിച്ചിടത്തോളം അവന്നുവരുന്ന വ
ലിയൊരു നഷ്ടം. പരസ്പരസഹായപ്രസ്ഥാനത്തിന്നു്,
ഈ ദുസ്ഥിതിയിൽനിന്നു കൃഷിക്കാരെ രക്ഷിക്കുവാൻ
വളരെയെല്ലാം പ്രവൃത്തിക്കാവുന്നതായുണ്ടു്. ഓരോ പ്ര
ദേശത്തും ഓരോ സംഘം സ്ഥാപിച്ചു് ഉല്പന്നങ്ങൾ ശേ
ഖരിക്കുകയും, നല്ല കമ്പോളങ്ങൾ കണ്ടുപിടിച്ചു് അവ
യെ നല്ല വിലക്കു വിററു കൃഷിക്കാരന്നു കൂടുതൽ വില
കൊടുക്കുവാൻ യത്നിക്കുകയും ചെയ്യുകയാണെങ്കിൽ
അതവന്നു വലിയൊരനുഗ്രഹമായിരിക്കും. കൃഷിക്കാ
രന്റെ ദാരിദ്ര്യംകൊണ്ടു വിളയെടുപ്പുകാലമാവുമ്പോ
ഴെക്കും, ദല്ലാളികളിൽനിന്നു വിളവിന്റെ ഉറപ്പി

ന്മേൽ കടം വാങ്ങി, കട്ടവിൽ വിള എടുത്തു കഴി ഞ്ഞാൽ ദല്ലാളി പറയുന്ന വിലക്കു അതു അങ്ങിനെത ന്നെ ആയാൾക്കു കൊടുക്കുന്ന സമ്പ്രദായത്തിൽനിന്നും അവനു വളരെ നഷ്ടം നേരിടുന്നുണ്ടു്. ഉല്പന്നങ്ങളുടെ ഉറപ്പിന്മേൽ, മേൽപറഞ്ഞവിധം സ്ഥാപിക്കപ്പെടുന്ന പരസ്പരസഹായസംഘങ്ങൾ, കൃഷിക്കാൎക്കു കടംകൊ ടുക്കുകയും നല്ല വില കിട്ടാൻ സൌകൎയ്യമുള്ളപ്പോൾ ചര ക്കുവിററു കടസംഖ്യ ഈടാക്കിയശേഷം ബാക്കിയു ള്ളതു് അവനുതന്നെ മടക്കിക്കൊടുക്കുകയും ചെയ്യാൽ അവനു ഈ വിഷയത്തിലുള്ള വിഷമതയും നീങ്ങുന്ന താണു്.

---

## വ്യ. ഗവൎമ്മേണ്ടും അതിൻെറ പ്രവൎത്തിയും.

മനുഷ്യർ പല സ്വഭാവക്കാരാണു്; ചിലർ സൽ സ്വഭാവികളാണെങ്കിൽ മററചിലർ മുഴുത്ത ക്രൂരന്മാ രായിരിക്കും. സ്വാൎത്ഥികളും, വഞ്ചകന്മാരും, ദുരാഗ്ര ഹികളും ആയ ആളുകളും സുലഭമാണു്. ഇവരെല്ലാം ഒന്നിച്ചു ജീവിക്കുമ്പോൾ, ഓരോരുത്തൻേറയും ആശ യങ്ങൾക്കും ആഗ്രഹങ്ങൾക്കും അനുസരിച്ചു പ്രവൎത്തിക്കു ന്നതിൻെറ ഫലമായി പല അനാശാസ്യസംഭവങ്ങളും ഉണ്ടായേക്കാം. സ്വാൎത്ഥികൾ മററുള്ളവരെ ചൂഷണം ചെയ്തു തൻകാൎയ്യം നേടുവാൻ നോക്കും. ദുരാഗ്രഹികൾ ക്കു സാധിക്കേണ്ടാത്ത കാൎയ്യങ്ങളില്ല; അതിനുവേണ്ടി അംഗീകരിക്കുവാൻ പാടില്ലാത്ത മാൎഗ്ഗങ്ങളുമില്ല. ക്രൂര സ്വഭാവികളുടേയും വഞ്ചകന്മാരുടേയും അടുത്തു ശാന്ത

ശീലരും സൽസ്വഭാവികളുമായവൎക്കു യാതൊരു രക്ഷ യുമില്ല. അതിനാൽ ഇവരെയെല്ലാം അടക്കി ഭരിക്കു ന്നതിന്നു ചില പ്രത്യേക നിബന്ധനകൾ ആവശ്യമാ യി വരുന്നു. പഴയകാലത്തു സമുദായത്തിൻെറ ക്ഷേമ ത്തിന്നും അഭിവൃദ്ധിക്കും വേണ്ടി അതിലെ വ്യക്തി കൾ ഒത്തുചേൎന്നു് എല്ലാവരും അനുസരിക്കേണ്ട ചില നിയമങ്ങൾ ഉണ്ടാക്കുകയും, ഈ നിയമങ്ങളെ എല്ലാ വരും അനുഷ്ഠിക്കുന്നില്ലേ എന്നു നോക്കുവാനും, അവയെ ലംഘിക്കുന്നവരെ ശിക്ഷിക്കുവാനും അധികാരം നൽ കി ഏതാനും ചിലരെ ഭരണാധിപന്മാരായി നിശ്ച യിക്കുകയും ചെയ്തു. അതാതു പരിതഃസ്ഥിതികൾക്കനു സരിച്ചു സമുദായത്തിന്നു പൊതുവിൽ ക്ഷേമമുണ്ടാക്കു ന്നവയെന്നു തോന്നുന്ന മററു പ്രവൃത്തികൾ ചെയ്യുന്ന തിന്നും ഈ ഭരണാധിപന്മാൎക്കു് അധികാരമുണ്ടായി രുന്നു. ഈ സമ്പ്രദായം പരിഷ്കരിച്ചു വന്നവയാണു് ഇപ്പോഴത്തെ ഭരണകൂടമായി പരിണമിച്ചിരിക്കുന്നതു്.

മനുഷ്യൻ നാഗരികനായിത്തീൎന്നതിന്നു ശേഷം മാത്രമേ ആദ്യം ഏതെങ്കിലും തരത്തിലുള്ള അധികാര ത്തിന്നു വഴങ്ങുവാൻ തുടങ്ങിയിട്ടുള്ളു. അതിന്നു മുമ്പു, കാ ടുകളിലും മററും അലഞ്ഞു നടന്നിരുന്ന ആ പഴയ കാലത്തു്, അവൻ സൎവ്വ സ്വതന്ത്രനായിരുന്നു. ഓരോ പ്രദേശത്തു തൻെറ വൎഗ്ഗത്തിൽ പെട്ട മററു കുറെ പേ രോടുകൂടി സ്ഥിരവാസമുറപ്പിച്ചപ്പോഴാണു മേൽവി വരിച്ചപോലെ ചില പ്രത്യേകനിബന്ധനകൾക്കു വഴിപ്പെട്ടുകൊണ്ടു ജീവിക്കുവാൻ അവൻ നിൎബ്ബന്ധിത നായതു്. ചില പ്രദേശങ്ങളിൽ അസാധാരണമായ

വ്യക്തിപ്രാഭവമോ, വീരത്വമോ ഉള്ള ഒരുത്തൻ തന്നെ ത്താൻ, ഭരണാധിപനായിത്തീരുകയും, തൻെറ ഇഷ്ട ത്തിന്നും അഭിപ്രായത്തിന്നും അനുസരിച്ച മററുള്ളവരെ ഭരിച്ചുപോരികയും ചെയ്യു. ഈ ഭരണം 'കയ്യൂക്കുള്ള വൻ കാൎയ്യക്കാരൻ' എന്ന നിയമത്തെ മാത്രം ആസ്പദി ച്ചുകൊണ്ടുള്ളതായിരുന്നു. ഈ സമ്പ്രദായമാണു പിന്നീടു രാജാധിപത്യവും, സൎവ്വാധിപത്യവുമായി പരിണമി ച്ചതു്.

അപ്പോ൦ ഗവർമ്മേണ്ടു നാട്ടിൽ ക്ഷേമവും സമാധാ നവും നിലനിൎത്തുന്നതിന്നും നാട്ടുകാൎക്കുപകാരപ്രദമായ മററു കാൎയ്യങ്ങ൦ ചെയ്യുന്നതിന്നു ഉള്ള ഒരു സ്ഥാപനമാ കുന്നു. യഥാൎത്ഥത്തിൽ അതിൻെറ ശക്തിയും അധി കാരവും നാട്ടുകാർ അതിന്നു നൽകിയതാണു്. നാട്ടു കാർ അനുവദിച്ചു കൊടുത്തിട്ടുള്ള ഈ അധികാരശ ക്തിയെ ഭരണാധിപന്മാർ ദുരുപയോഗപ്പെടുത്തിയ തിൻെറ ഫലമായി, പൌരന്മാർ അതു ശക്തിയുപയോ ഗിച്ചു തിരിച്ചെടുത്തു തങ്ങ൦ക്കിഷ്ടമുള്ളവരെ ഏല്പിച്ച തിന്നു ചരിത്രത്തിൽ പല ഉദാഹരണങ്ങളും കാണുവാൻ സാധിക്കും. ഭരണാധിപന്മാരുടെ ചുമതല വളരെ ഗൌരവാവഹമായതാണു്. നാട്ടിൻെറ മുഴുവൻ ഭാഗ ധേയവും സ്ഥിതിചെയ്യുന്നതു് അവരിലാണു്. അവ രുടെ വാക്കുകളുടേയും പ്രവൃത്തികളുടേയും ഫലമായുണ്ടാ വുന്ന സുഖദുഃഖങ്ങ൦ അവർ മാത്രമല്ല, നാട്ടുകാരാക മാനം അനുഭവിക്കേണ്ടിവരുന്നു. ഇന്ത്യാചരിത്രത്തിൽ മുഹമ്മദ് ബിൻ തോഗ്ലക്കിൻെറ ചെയ്തികൾകൊണ്ടു് അവൎണ്ണനീയമായ കഷ്ടപ്പാടുകൾ അനുഭവിക്കേണ്ടി

വന്ന നാട്ടുകാരുടെ ദയനീയസ്ഥിതിയെ വിവരിച്ചിട്ടുള്ള ഭാഗങ്ങൾ വായിച്ചു നോക്കുക. ഉത്തരവാദിത്വബോധവും, കാര്യപ്രാപ്തിയും, വിവേകവും ഇല്ലാത്ത ആളുകളിൽ ഭരണത്തിൻെറ ഉത്തരവാദിത്വം സ്ഥിതിചെയ്യാലുണ്ടാവുന്ന ഫലത്തിൻെറ ഒരൊന്നാംതരം ചിത്രം നമുക്കതിൽനിന്നു ലഭിക്കുന്നുണ്ട്.

ഗവർമ്മേണ്ടു ജനങ്ങളെ ദ്രോഹിക്കുവാനുള്ള ഒരേപ്പാടല്ല; നമ്മുടെ സമുദായജീവിതത്തെ കഴിവുള്ളത്ര സുഖകരമാക്കിത്തീക്കുന്നതിന്നു പരിശ്രമിക്കുകയാണതിൻെറ ജോലി. ഈ ജോലി നിർവ്വഹിക്കുവാൻ ഗവർമ്മേണ്ടിന്നു പല പ്രത്യേകവകുപ്പുകളും അവയിൽ പ്രവൃത്തിയെടുക്കുന്ന നിരവധി ഉദ്യോഗസ്ഥന്മാരുമുണ്ട്. ഭരണകാര്യങ്ങളിൽ നമ്മുടെ നാട്ടിലെ സാധാരണജനങ്ങൾക്കുള്ള അജ്ഞതകൊണ്ടായിരിക്കാം, ഗവർമ്മേണ്ടുദ്യോഗസ്ഥന്മാർ പൊതുജനങ്ങളുടെ യജമാനന്മാരാണെന്ന ധാരണ പലേടത്തും പ്രചരിച്ചു കാണുന്നതു്. യഥാത്ഥം നേരെമറിച്ചാകുന്നു. പൊതുജനങ്ങളുടെ ഗുണത്തിന്നുവേണ്ടി പരിശ്രമിക്കുന്നതിന്നുള്ള പൊതുജനദാസന്മാരാണവർ. ഇതേ സമയത്തുതന്നെ നാം ഒരു കാര്യവും കൂടി ഓക്കണം. ഉദ്യോഗസ്ഥന്മാർ നമ്മുടെ സുഖസൌകര്യങ്ങൾക്കുവേണ്ടി യത്നിക്കുന്നവരാകയാൽ, അവരുടെ എല്ലാ പ്രവൃത്തികളിലും ഹാർദ്ദമായ സഹായസഹകരണങ്ങൾ നൽകുവാൻ നമുക്കൊരു ബാദ്ധ്യതയുണ്ടു്. ഈ ബാദ്ധ്യതയെ നാമൊരിക്കലും വിസ്മരിക്കുവാൻ പാടില്ല. യജമാനത്തഭാവമോ ദാസഭാവമോ കൂടാതെ, എല്ലാവരുടേയും ഗുണത്തിന്നുവേണ്ടി ഉദ്യോ

ഗസ്ഥന്മാരും പൊതുജനങ്ങളും സൌഹാർദ്ദപൂർവ്വം പെരു മാറുകയും അവരവരുടെ ചുമതലകൾ നിർവ്വഹിക്കുകയു മാണെങ്കിൽ അതു നാട്ടിന്റെ ക്ഷേമത്തെ വർദ്ധിപ്പിക്കു വാൻ ഉപകരിക്കുമെന്നു തീർച്ചയാണ്.

പൊതുകാര്യങ്ങൾ ശ്രദ്ധിക്കുന്നതിന്നു ഗവർമ്മേ ണ്ടിന്നു പല ഭരണവകുപ്പുകളും അവയിൽ നിരവധി ഉദ്യോഗസ്ഥന്മാരും ഉണ്ടെന്നു മുമ്പു പറഞ്ഞുവല്ലോ. നാട്ടിൽ നിയമവും സമാധാനവും പാലിക്കുന്നതിന്നുള്ള പോല്ലീസ്സു വകുപ്പ്, നീതിയും ന്യായവും നടത്തുന്നതി ന്നുള്ള നിയമവകുപ്പ്, വിദ്യാഭ്യാസവകുപ്പ്, രാജ്യരക്ഷാ വകുപ്പ്, തുടങ്ങിയുള്ള പല വകുപ്പുകളിലുമായി ആണ്ടു തോറും ഗവർമ്മേണ്ടിന്നു് ഒരു വലിയ സംഖ്യ ചിലവു ചെയ്യേണ്ടിവരുന്നുണ്ട്. ഈ സംഖ്യയത്രയും പൊതുജ നങ്ങളിൽനിന്നു പിരിച്ചുണ്ടാക്കുകയാണ് ചെയ്യുന്നതു്. നികുതിയെന്ന പേരിൽ പൊതുജനങ്ങൾ ഗവർമ്മേ ണ്ടിന്നു കൊടുക്കുന്ന സംഖ്യകൾ ഒരുക്കൂടിയുണ്ടാവുന്ന താണ് ഗവർമ്മേണ്ടിന്റെ മുതലെടുപ്പ്. ജനങ്ങളിൽ നിന്നു നേരിട്ടും അല്ലാതെയുമുള്ള പല നികുതികളും ഗവർ മ്മേണ്ടു പിരിക്കുന്നുണ്ട്. പല തരത്തിലുള്ള നികുതി കളെക്കുറിച്ചും അവ പിരിച്ചെടുക്കുന്ന സമ്പ്രദായത്തെ ക്കുറിച്ചും കഴിഞ്ഞ ക്ലാസ്സിൽ നിങ്ങൾ വിവരിച്ചു പഠി ച്ചിട്ടുണ്ടല്ലോ. നികുതി സംഖ്യകൾ അതാതു സമയങ്ങ ളിൽ വീഴ്ച കൂടാതെ അടച്ചു തീർക്കേണ്ടതു നമ്മുടെ തന്നെ ഒരു കാര്യമാണു്. കാരണം അതു നാമടക്കമുള്ള നമ്മുടെ സമുദായത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി പരിശ്രമി ക്കുന്ന കാര്യത്തിന്നു ചിലവഴിക്കുവാനുള്ളതാണ്. അ

പ്പോൾ നികുതിയടക്കുന്ന കാര്യത്തിൽ വീഴ്ചവരുത്തുന്ന തിനാൽ നാം നമ്മുടെ കാര്യത്തിനുതന്നെ വീഴ്ചവരുത്തു കയാണെന്നാണർത്ഥം.

മററുള്ളവരുടെ ന്യായമായ അവകാശാധികാര ങ്ങളെ ബഹുമാനിക്കുകയും, അവരുടെ അഭിപ്രായങ്ങ ളോടു സഹിഷ്ണുത കാണിക്കുകയും, നിയമവും സമാധാ നവും പാലിക്കുകയും ചെയ്യുവാൻ എല്ലാവരും ഒരുങ്ങുന്ന പക്ഷം, മററു തുറകളിൽ നമ്മുടെ രാഷ്ട്രീയജീവിതത്തെ അഭിവൃദ്ധിപ്പെടുത്തുവാൻ ഗവർമ്മേണ്ടിന്നു കൂടുതൽ സ ന്ദർഭങ്ങൾ ലഭിക്കുന്നതാണു്. വിവേകികളായ പൌര ന്മാർ ഈ സന്ദർഭങ്ങൾ ഗവർമ്മേണ്ടിന്നുണ്ടാക്കിക്കൊടു ക്കുകയാണു ചെയ്യേണ്ടതു്. അല്ലാതെ മുമ്പു പറഞ്ഞ പ്രാഥമികകാര്യങ്ങളിൽതന്നെ ഗവർമ്മേണ്ടിന്റെ ശ്രദ്ധയെ പിടിച്ചു നിർത്തുവാൻ തക്ക വിധത്തിലാണു് അവർ ജീവിക്കുന്നതെങ്കിൽ, രാഷ്ട്രീയമായ യാതൊരു വക ഉൽഗതിയും പ്രതീക്ഷിക്കുവാൻ അവർ അർഹരാ കുന്നില്ല.

---

## ൯. ഡിസ്ത്രിക്ടു ബോർഡും മുനിസിപ്പാലിററിയും.

കഴിഞ്ഞ നൂററമ്പതു കൊല്ലങ്ങളോളമായി ഇന്ത്യ ഇംഗ്ലീഷുകാരുടെ ഭരണത്തിൻകീഴിലാണു്. ഇവി ടുത്തെ ഭരണസംബന്ധമായ എല്ലാ കാര്യങ്ങളും തീർച്ച പ്പെടുത്തുന്നതും നടപ്പിൽ വരുത്തുന്നതും ഇംഗ്ലണ്ടിൽ നിന്നു നിയമിക്കുന്ന ഇംഗ്ലീഷുകാരായ വലിയ ഉദ്യോ

ഗസ്ഥന്മാരാകുന്നു. നാട്ടുകാൎക്കു ഭരണകാൎയ്യങ്ങളിൽ അ
ടുത്ത കാലംവരെ യാതൊരു സ്ഥാനവുമുണ്ടായിരുന്നില്ല.
ഈ നില പ്രജായത്തഭരണസിദ്ധാന്തങ്ങൾക്കു വിരുദ്ധ
മാണു്. ഇംഗ്ലണ്ടു് ഉൾപ്പെടെയുള്ള പരിഷ്കൃതരാജ്യ
ങ്ങളെല്ലാം ഏററവും ഉത്തമമായ ഭരണരീതിയെന്നു
പുകഴ്ത്തുന്ന പ്രജായത്തഭരണസമ്പ്രദായം ഇന്ത്യക്കു
നിഷേധിക്കുവാൻ ഇംഗ്ലീഷുകാർ പറഞ്ഞിരുന്ന കാര
ണം, അതിന്റെ വിജയകരമായ പ്രവൎത്തനം സാദ്ധ്യ
മാകുവാൻ വേണ്ട വിദ്യാഭ്യാസം പൊതുജനങ്ങൾക്കു
കിട്ടിക്കഴിഞ്ഞിട്ടില്ലെന്നായിരുന്നു. ഒരു കാൎയ്യം തീൎച്ച
യാണു്. ഇനി വരാൻപോകുന്ന പാഠങ്ങളിൽനിന്നു
വ്യക്തമാവുമ്പോലെ പ്രജായത്തഭരണം വിജയകരമാവ
ണമെങ്കിൽ പൊതുജനങ്ങൾ അഭ്യസ്തവിദ്യരായിരിക്കേ
ണ്ടതു് അത്യാവശ്യമാണു്. നാട്ടുകാരെ വിദ്യാഭ്യാസമു
ള്ളവരാക്കുക എന്നതു ഗവൎമ്മേണ്ടിന്റെ ഒരു പ്രാഥമി
ക ചുമതലയായിരിക്കേ, ഒരു നൂററാണ്ടിലധികം കാല
ത്തെ ഭരണത്തിനുശേഷവും പ്രജായത്തഭരണം അവത
രിപ്പിക്കുവാൻ ആവശ്യമായത്ര വിദ്യാഭ്യാസം ഇന്നാട്ടു
കാൎക്കുണ്ടാക്കിക്കൊടുക്കുവാൻ ബ്രിട്ടീഷു ഭരണത്തിനു
സാധിച്ചിട്ടില്ലെന്നു പറയുന്നതു ഭരണകൎത്താക്കൾക്കു
ചോരായ്മയാണല്ലോ. പ്രജായത്തഭരണത്തിനുവേണ്ടി
വാദിക്കുന്ന രാജ്യക്കാർ തങ്ങളുടെ കീഴിലുള്ള മറെറാരു
രാജ്യത്തിനു് ആ ഭരണസമ്പ്രദായം നിഷേധിക്കുന്നതി
ലുള്ള നയവൈകല്യം പുറത്തു കാണാതെ കഴിക്കുവാനും
ഇംഗ്ലീഷുകാർ ആഗ്രഹിച്ചു. ഇന്ത്യക്കു പ്രാതിനിദ്ധ്യഭ
രണസിദ്ധാന്തങ്ങൾക്കനുസരിച്ചുള്ള സ്വയംഭരണം നൽ

കുന്നതിന്നുള്ള ശ്രമങ്ങൾ തുടങ്ങുവാൻ അങ്ങിനെ ബ്രിട്ടൻ കരുങ്ങി. ഇതിൻെറ ആദ്യത്തെ പടിയായിട്ടാണു് ഏതാനും ചില വകുപ്പുകളുടെ ഭരണം ജനങ്ങൾ തിരഞ്ഞെടുക്കുന്ന അവരുടെ പ്രതിനിധികളിൽ അപ്പിച്ചു കൊണ്ടുള്ള പ്രാദേശികസ്വയംഭരണസമ്പ്രദായം ഇവിടെ അവതരിപ്പിക്കപ്പെട്ടതു്. റിപ്പൺപ്രഭു ഇന്ത്യയിലെ വൈസറോയിയായിരുന്ന കാലത്തായിരുന്നു് ഈ ഭരണപരിഷ്ക്കാരം ഇവിടെ നടപ്പിൽവന്നതു്.

വൈദ്യം, വിദ്യാഭ്യാസം, പൊതുമരാമത്തു്, ഗതാഗതമാഗ്ഗങ്ങൾ, പൊതുജനാരോഗ്യം എന്നീ വകുപ്പുകളുടെ ഭരണം നിവ്വഹിക്കുന്നതിന്നു് ഓരോ പ്രദേശത്തേക്കും പ്രത്യേകം പ്രത്യേകം ജനപ്രതിനിധിസഭകൾ ഏപ്പെടുത്തുകയാണ റിപ്പൺപ്രഭുവിൻെറ പ്രാദേശികസ്വയംഭരണനിയമംകൊണ്ടു് ഉദ്ദേശിച്ചിരുന്നതു്. താലൂക്കു ബോർഡുകൾ, ഡിസ്ത്രിക്ടു ബോർഡുകൾ, മുനിസിപ്പാലിററികൾ എന്നിവയെല്ലാം ഈ നിയമപ്രകാരം സ്ഥാപിക്കപ്പെട്ട സ്വയംഭരണസ്ഥാപനങ്ങളായിരുന്നു. താലൂക്കു ബോർഡുകളുടെ അധികാരാതൃത്തി അതാതു താലൂക്കുകൾ മുഴുവനും, ഡിസ്ത്രിക്ടു ബോർഡുകളുടേതു ജില്ല മുഴുവനും മുനിസിപ്പാലിററികളുടേതു് അതാതു നഗരങ്ങളിൽ മാത്രവും ആയിരുന്നു. ഇതിൽ താലൂക്കു ബോർഡുകളുടെ പ്രവത്തനം ശരിയാകുന്നില്ലെന്നു കണ്ടതിനാൽ ഏതാണ്ടു ഒരു ദശവഷങ്ങൾക്കു മുമ്പു അവ വേണ്ടെന്നു വെക്കുകയും, അവയുടെ ഭരണാധികാരവും കൂടി ഡിസ്ത്രിക്ടു ബോഡുകളിൽ സമപ്പിക്കപ്പെടുകയും ചെയ്തു. ഇപ്പോൾ നിലവിലുള്ള പ്രാദേശികസ്വയം

ഭരണസംഘങ്ങൾ ഗ്രാമപഞ്ചായത്തുകളും ഡിസ്ത്രിക്ട ബോർഡുകളും, മുനിസിപ്പാലിററികൾ അഥവാ നഗരപരിപാലനസഭകളും മാത്രമാകുന്നു.

ഡിസ്ത്രിക്ട ബോർഡിൻെറ അധികാരാതൃത്തി ജില്ല മുഴുവനുമാണെന്നു പറഞ്ഞുവല്ലോ. ജില്ലയിലെ വിട്ടുകൊടുക്കപ്പെട്ട വകുപ്പുകളുടെ ഭരണം നടത്തുകയാണു് അതിൻെറ ജോലി. റവന്യൂഭരണത്തിന്നു് എളുപ്പമുണ്ടാകുവാൻവേണ്ടി താലൂക്കുകളെ പല റവന്യൂഫർക്കകളായി ഭാഗിച്ചിരിക്കുന്നുവെന്നു മുമ്പൊരു ക്ലാസ്സിൽ നിങ്ങൾ പഠിച്ചിട്ടുണ്ടു. ഓരോ താലൂക്കിലും, അതിൻെറ വലുപ്പത്തിന്നനുസരിച്ച മൂന്നോ, നാലോ അഞ്ചോ ഫർക്കകൾ ഉണ്ടായിരിക്കും. ഈ ഓരോ ഫർക്കയിലേയും ജനങ്ങൾ ഡിസ്ത്രിക്ട ബോർഡിലേക്കു തങ്ങളുടെ പ്രതിനിധിയായി ഒരാളെ തിരഞ്ഞെടുത്തയക്കുന്നു. ഇങ്ങിനെ ജില്ലയിലെ എല്ലാ ഭാഗങ്ങളിൽ നിന്നും തിരഞ്ഞെടുക്കപ്പെടുന്ന ജനപ്രതിനിധികളുടെ സഭയാണു ഡിസ്ത്രിക്ട ബോർഡു്.

ഡിസ്ത്രിക്ടബോർഡിലേയ്ക്കും മററ ജനപ്രതിനിധിസഭകളിലേയ്ക്കും പ്രതിനിധികളെ തിരഞ്ഞെടുക്കുവാനുള്ള അവകാശത്തിന്നു വോട്ടവകാശം എന്നു പേർ പറയുന്നു. ഈ അവകാശം എല്ലാപൌരന്മാൎക്കുമില്ല. പ്രായപൂത്തിയെത്തിയവരും, ഏതെങ്കിലും സംഖ്യ നികുതി കൊടുക്കുന്നവരും ആയ എല്ലാ സ്ത്രീപുരുഷന്മാൎക്കും ഡിസ്ത്രിക്ടബോർഡുകളിലേയ്ക്കു പ്രതിനിധികളെ തിരഞ്ഞെടുത്തയക്കുവാനുള്ള അധികാരമുണ്ടു്. അക്ഷരപരിജ്ഞാനമുള്ളവൎക്കും, പ്രായപൂത്തി വന്നിട്ടുണ്ടെങ്കിൽ,

ഇപ്പോഠം വോട്ടവകാശമുണ്ട്. പക്ഷേ, വോട്ടറാവാനുള്ള ഈ യോഗ്യതയെല്ലാം ഉണ്ടെങ്കിലും, ഗവമ്മേണ്ട് അതാതു സമയങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്ന വോട്ടർമാരുടെ പട്ടികയിൽ പേർ കാണുന്നില്ലെങ്കിൽ, തിരഞ്ഞെടുപ്പുസമയത്തു് അവരെ വോട്ടുചെയ്യുവാൻ അനുവദിക്കുകയില്ല. പൌരധർമ്മത്തെക്കുറിച്ചു ബോധമുള്ള ആളുകഠം, അതിനാൽ, ഗവർമ്മേണ്ടു വോട്ടർമാരുടെ പട്ടിക പ്രസിദ്ധപ്പെടുത്തിയാൽ ഉടനേ അതു പരിശോധിച്ചുനോക്കേണ്ടതും, അഹ്റതയുണ്ടായിട്ടും തങ്ങളുടെ പേരുകഠം അതിൽ കാണുന്നില്ലെങ്കിൽ, ഉടൻ തിരഞ്ഞെടുപ്പുദ്യോഗസ്ഥൻെറ അടുക്കൽ ആക്ഷേപം ബോധിപ്പിക്കേണ്ടതുമാണ്. വോട്ടർമാരുടെ പ്രാഥമിക ലിസ്ററ പ്രസിദ്ധപ്പെടുത്തിയതിന്നു ശേഷം ഇത്ര ദിവസങ്ങഠംക്കുള്ളിൽ കിട്ടുന്ന ആക്ഷേപങ്ങഠം ഗൌനിക്കപ്പെടുന്നതാണെന്നു പ്രസിദ്ധപ്പെടുത്തിയിരിക്കും. ആ അവധി കഴിയുന്നതിന്നു മുമ്പായിരിക്കണം ആക്ഷേപം ബോധിപ്പിക്കുന്നതു്.

ഡിസ്ത്രിക്ടു ബോർഡുകളുടെ കാലാവധി മൂന്നു കൊല്ലമാകുന്നു. എന്നാൽ ചില പ്രത്യേക പരിതഃസ്ഥിതികളാൽ, ഒരു പുതിയ തിരഞ്ഞെടുപ്പു നടത്തുക വിഷമമാണെന്നു ഗവർമ്മേണ്ടിന്നു ബോദ്ധ്യമായാൽ ബോർഡിൻെറ കാലാവധി നീട്ടിക്കൊടുത്തേക്കും. ഒരു ബോർഡിൻെറ കാലാവധി കഴിയുകയും, ഗവർമ്മേണ്ടു പുതിയ തിരഞ്ഞെടുപ്പു നടത്തുവാൻ തീച്ച്പ്പെടുത്തുകയും ചെയ്യാൽ ആ വിവരവും തിരഞ്ഞെടുപ്പു നടത്തുന്നതിന്നുള്ള മററ നിർദ്ദേശങ്ങളും പ്രസിദ്ധപ്പെടുത്തുകയും, പു

തിയ ബോർഡു നിലവിൽ വരുന്നതുവരേക്കു ഭരണകാര്യങ്ങൾ ജില്ലാകലക്ടർ ഏറെറടുക്കുകയും ചെയ്യും. കലക്ടർ അപ്പോൾ ഡിസ്ട്രിക്ട ബോർഡിന്റെ എക്സ്ഓഫീഷ്യോ പ്രസിഡണ്ട് ആകുന്നു.

പുതിയ തിരഞ്ഞെടുപ്പു സംബന്ധിച്ചുള്ള ഗവർമ്മേണ്ടിന്റെ നിർദ്ദേശങ്ങൾ പ്രസിദ്ധപ്പെടുത്തിയാൽ സ്ഥാനാർത്ഥികളായി നില്ക്കുവാൻ ആഗ്രഹിക്കുന്നവർ നിശ്ചിതദിവസം തിരഞ്ഞെടുപ്പുദ്യോഗസ്ഥന്റെ അടുക്കൽ നോമിനേഷൻ കൊടുക്കണം. ആകെ ഒരു ഫക്കിയിൽനിന്നുള്ള ഒരു സ്ഥാനത്തേയ്ക്കു മൂന്നുപേർ നോമിനേഷൻ കൊടുക്കുന്നുവെന്നു വിചാരിക്കുക. അപ്പോൾ ചടങ്ങനുസരിച്ചുള്ള തിരഞ്ഞെടുപ്പു നടത്തേണ്ടിവരും. ചിലപ്പോൾ ഒരു സ്ഥാനത്തേയ്ക്കു ഒരാൾ മാത്രമേ നോമിനേഷൻ കൊടുത്തുള്ളുവെന്നുവരാം. അപ്പോൾ ആ ഫക്കിയിൽ തിരഞ്ഞെടുപ്പു നടത്തേണ്ട ആവശ്യമില്ലാതാവുന്നു. നോമിനേഷൻ കൊടുക്കുന്നതിന്നുള്ള ദിവസം കഴിഞ്ഞാൽ, തിരഞ്ഞെടുപ്പുദ്യോഗസ്ഥൻ ആയാൾ എതിരില്ലാതെ തിരഞ്ഞെടുക്കപ്പെട്ടതായി പ്രഖ്യാപിക്കും. ചടങ്ങുപ്രകാരമുള്ള തിരഞ്ഞെടുപ്പു നടത്തേണ്ടിവരുന്ന ഘട്ടങ്ങളിൽ സ്ഥാനാർത്ഥികൾ വോട്ടർമാരെസമീപിച്ചു, തങ്ങളെ തിരഞ്ഞെടുത്താൽ ചെയ്യുവാൻപോകുന്ന കാര്യങ്ങളെക്കുറിച്ചും, തങ്ങളുടെ രാഷ്ട്രീയാഭിപ്രായങ്ങളെക്കുറിച്ചും, വിവരിച്ചു മനസ്സിലാക്കിക്കൊടുക്കുകയും അവരുടെ വോട്ടു തങ്ങൾക്കു നൽകുവാൻ അഭ്യർത്ഥിക്കുകയും ചെയ്യും. തിരഞ്ഞെടുപ്പു ദിവസം വോട്ടർമാരുടെ അഭിപ്രായം രേഖപ്പെടുത്തുന്നതിന്നു നിശ്ചയിച്ചിട്ടുള്ള സ്ഥല

ങ്ങളിൽപോയി അവർ സ്ഥാനാൎത്ഥികളിൽ തങ്ങൾക്കിഷ്ടമുള്ള ആൾക്കു വോട്ടു കൊടുക്കുന്നു. ഈ സ്ഥലങ്ങൾക്കു പോളിങ്ങ്സ്റേറഷനുകളെന്നും അവയിൽ വോട്ടു ചെയ്യിക്കുന്നതിന്നിരിക്കുന്ന ഉദ്യോഗസ്ഥനു പോളിങ്ങ് ആഫീസറെന്നും പേർ. ഓരോ പോളിങ്ങ് ആഫീസിലും, പോളിങ്ങ് ഓഫീസറെ സഹായിക്കുവാൻ ഒന്നോ രണ്ടോ സഹായകന്മാരേയും നിശ്ചയിച്ചിരിക്കും. ആഫീസിൽ ഗൂഢമായ ഒരു സ്ഥലത്തു, മുകളിൽ ചെറിയ ഓരോ ദ്വാരമുള്ള പെട്ടികൾ വെച്ചിരിക്കും. എത്ര സ്ഥാനാൎത്ഥികളുണ്ടോ അത്ര പെട്ടികളാണുണ്ടായിരിക്കുക. ഓരോ സ്ഥാനാൎത്ഥിയുടേയും പെട്ടി വേർതിരിച്ചറിയുന്നതിന്നു് അവയെല്ലാം വ്യത്യസ്തനിറങ്ങളോടുകൂടിയവയായിരിക്കും. ഇന്ന സ്ഥാനാൎത്ഥിയുടെ പെട്ടി ഇന്ന നിറത്തിലുള്ളതാണെന്നു മുൻകൂട്ടി പ്രസിദ്ധപ്പെടുത്തുന്നതിനാൽ വോട്ടർമാൎക്കു് അവയെ തിരിച്ചറിയുവാൻ പ്രയാസമുണ്ടാവുകയില്ല. തിരഞ്ഞെടുപ്പു ദിവസം വോട്ടർ പോളിങ്ങ് ആഫീസ്സിൽ ചെന്നാൽ, ആയാളുടെ പേർ വോട്ടർമാരുടെ പട്ടികയിൽ ഉണ്ടോ എന്നു പരിശോധിച്ചതിന്നുശേഷം, പോളിങ്ങ് ഓഫീസർ ഒരു ബാലട്ടു കടലാസ്സ് ആയാളുടെ കയ്യിൽ കൊടുക്കും. വോട്ടർ ഈ കടലാസ്സു തനിക്കിഷ്ടമുള്ള സ്ഥാനാൎത്ഥിയുടെ പെട്ടിയിൽ ഇടുന്നു. പുതിയ രീതിയിൽ വോട്ടുചെയ്യുന്ന സമ്പ്രദായം ഇതാണു്. ഈ സമ്പ്രദായത്തിന്നു വോട്ടിങ്ങിലെ കളർബോക്സ് സിസ്ററം എന്നു പേർ.

വോട്ടു ചെയ്യുന്നതിന്നുള്ള സമയം കഴിഞ്ഞാൽ,

പോളിങ്ങ് ഓഫീസർ പെട്ടിയെടുത്തു സീൽവെച്ചു തിരഞ്ഞെടുപ്പുദ്യോഗസ്ഥന്നയച്ചു കൊടുക്കും. എല്ലാ പോളിങ്ങ് ആഫീസ്സുകളിലേയും പെട്ടികൾ കിട്ടിക്കഴിഞ്ഞതിന്നുശേഷം, ഒരു നിശ്ചിതദിവസം സ്ഥാനാൎത്ഥികളുടെ സാന്നിദ്ധ്യത്തിൽ തിരഞ്ഞെടുപ്പുദ്യോഗസ്ഥൻ ഈ പെട്ടികളെല്ലാം പൊളിച്ചു വോട്ടുകൾ എണ്ണിനോക്കുകയും, ഏററവുമധികം വോട്ടുകിട്ടിയ സ്ഥാനാൎത്ഥിയെ തിരഞ്ഞെടുത്തതായി പ്രഖ്യാപിക്കുകയും ചെയ്യും.

വോട്ടർമാർ തിരഞ്ഞെടുപ്പിന്റെ കാൎയ്യത്തിൽ സവിശേഷമായ ശ്രദ്ധ പതിപ്പിക്കേണ്ടതുണ്ടു്. തിരഞ്ഞെടുത്തയക്കപ്പെടുന്ന ആൾ അവരുടെ കാര്യം അവൎക്കു വേണ്ടി നോക്കുന്നതിന്നുള്ള ആളാണു്. ഈയാൾ യഥാൎത്ഥമായ യോഗ്യതയോ, കാര്യപ്രാപ്തിയോ ഇല്ലാത്തവനാണെങ്കിൽ അതുകൊണ്ടുള്ള ദോഷം അനുഭവിക്കേണ്ടിവരിക പൊതുജനങ്ങളാണു്. നേരെമറിച്ചു തിരഞ്ഞെടുക്കപ്പെടുന്ന പ്രതിനിധി ഒരു ഭരണകൎത്താവിന്നു് അവശ്യം ഉണ്ടായിരിക്കേണ്ട ഗുണങ്ങളെല്ലാമുള്ളവനാണെങ്കിൽ, അതുകൊണ്ടുള്ള ഗുണവും അവൎക്കുതന്നെയാണു ലഭിക്കുക. അധികാരവും, പദവിയും നേടുന്നതിന്നുള്ള ദുരാഗ്രഹത്താൽ പ്രേരിതരായി തിരഞ്ഞെടുപ്പുകളിൽ സ്ഥാനാൎത്ഥികളായി നിൽക്കുന്ന വളരെ ആളുകളെ നമുക്കു കാണാൻ കഴിയും. ജീവിതകാലം മുഴുവനും നാലാൾ കൂടുന്ന ഒരു സ്ഥലത്തുവെച്ചു നാവെടുത്തു പൊന്തിക്കുവാൻ കൂടി കഴിയാതിരുന്നിട്ടുള്ള പലരും തിരഞ്ഞെടുപ്പിന്നു നില്ക്കുന്നതായി നാം കാണാറുണ്ടു്. ഇത്ത

രക്കാരെ ഒരു ഭരണസഭയിലേക്കു തിരഞ്ഞെടുത്തയച്ചതു കൊണ്ടു് എന്തു ഗുണമാണുണ്ടാവാൻ പോകുന്നതു്? പ്രഭുത്വംകൊണ്ടോ, മുതലാളിത്തംകൊണ്ടോ വോട്ടർമാരുടെ മേലുള്ള അന്യായമായ മറെറന്തെങ്കിലും സ്വാധീനശക്തികൊണ്ടോ തിരഞ്ഞെടുപ്പിൽ വിജയിക്കാമെന്ന മോഹത്തോടുകൂടിയാണു് അവർ സ്ഥാനാർത്ഥികളായി നിൽക്കുന്നതു്. വോട്ടർമാർ ഈ മോഹം സഫലമാക്കിക്കൊടുക്കുകയാണെങ്കിൽ അതുകൊണ്ടുള്ള ദോഷം അവർതന്നെയാണനുഭവിക്കേണ്ടിവരിക. വോട്ടു ചെയ്യുന്ന കാര്യം ബന്ധുത്വത്തേയോ, സൌഹൃദത്തേയോ, വ്യക്തിപരമായ മറെറന്തെങ്കിലും സംഗതിയേയോ ആസ്പദമാക്കി ചെയ്യേണ്ട ഒന്നല്ല. ഗൂഢമായി വോട്ടു ചെയ്യുന്നതിന്നുള്ള സൌകര്യം ഗവമ്മേണ്ടേർപ്പെടുത്തീട്ടുള്ളതു്, പുറമേനിന്നുള്ള സ്വാധീനശക്തികൾക്കു് ഇക്കാര്യത്തിൽ പ്രവൃത്തിക്കുവാൻ അവസരം നൽകിക്കൂടെന്നു വിചാരിച്ചാണു്. യഥാർത്ഥയോഗ്യതയുള്ള സ്ഥാനാർത്ഥികളെ കണ്ടുപിടിക്കുന്നതിന്നും, മററു പ്രലോഭനങ്ങൾക്കൊന്നും വഴങ്ങാതെ ആയാൾക്കുതന്നെ വോട്ടു കൊടുക്കുന്നതിന്നും ഉള്ള വിവേകം ഉണ്ടാവണമെങ്കിൽ വോട്ടർമാക്കു കുറെയൊക്കെ വിദ്യാഭ്യാസം ലഭിച്ചിരിക്കണം. പ്രജായത്തഭരണം വിജയപ്രദമാവണമെങ്കിൽ പൊതുജനങ്ങൾ ആഭ്യസ്തവിദ്യരായിക്കഴിയണമെന്നു മുമ്പൊരു പാഠത്തിൽ പ്രസ്താവിച്ചതു് അതുകൊണ്ടാണു്.

അംഗങ്ങളുടെ തിരഞ്ഞെടുപ്പു കഴിഞ്ഞാൽ അവരുടെ പ്രഥമയോഗം കലക്ടർ വിളിച്ചുകൂട്ടും. ഈ യോഗത്തിൽവെച്ചു് അംഗങ്ങൾ അവരുടെ ഇടയിൽനിന്നുത

ന്നെ ഒരാളെ അദ്ധ്യക്ഷനായും മറ്റൊരാളെ ഉപാദ്ധ്യക്ഷനായും തിരഞ്ഞെടുക്കുന്നു. ഈ തിരഞ്ഞെടുപ്പു കഴിഞ്ഞാൽ കലക്ടർ ബോൎഡുഭരണത്തിന്റെ ചാൎജ്ജ് പ്രസിഡണ്ടിന്നേല്പിച്ചു കൊടുക്കും.

ആവശ്യമുള്ള സന്ദൎഭങ്ങളിലെല്ലാം പ്രസിഡണ്ടു ബോർഡിന്റെ യോഗങ്ങൾ വിളിച്ചുകൂട്ടുന്നു. മിക്കപ്പോഴും മാസത്തിലൊരു തവണയെങ്കിലും ബോർഡു യോഗം ചേരാറുണ്ട്. ഭരണനയം തീൎച്ചപ്പെടുത്തുന്നതു ബോർഡും, അവയനുസരിച്ചു ഭരണം നിൎവ്വഹിക്കുന്നതു പ്രസിഡണ്ടുമാണ്. ഭരണസംബന്ധമായ പുതിയ കാര്യങ്ങളെക്കുറിച്ചെല്ലാം ആലോചിച്ചു തീരുമാനമുണ്ടാക്കേണ്ടതു ബോർഡിന്റെ ചുമതലയാണ്. ആ തീരുമാനങ്ങളെ നടപ്പിൽ വരുത്തേണ്ടതു പ്രസിഡണ്ടിന്റെ ചുമതലയുമാണ്. എന്നാൽ എല്ലായ്പോഴും ബോർഡിന്റെ തീരുമാനങ്ങളുടേയും പ്രവൃത്തികളുടേയും മേൽനോട്ടം ചെയ്യുവാനും, ആവശ്യമാവുന്ന സന്ദൎഭങ്ങളിൽ നിയന്ത്രണം ചെയ്യുവാനും ഗവൎമ്മേണ്ടിന്നധികാരമുണ്ടു.

ഡിസ്ത്രിക്ടു ബോർഡിന്റെ ഭരണത്തിന്നു വിട്ടുകൊടുത്തിട്ടുള്ള വകുപ്പുകൾ എന്തൊക്കെയാണെന്നു മുമ്പു വിവരിച്ചുവല്ലോ. ഈ വകുപ്പുകളുടെയെല്ലാം ഭരണം നടത്തുന്നതിന്നു വേണ്ടിവരുന്ന ചിലവുകൾ നിൎവ്വഹിക്കുന്നതിന്നുള്ള ബോർഡിന്റെ മുതലെടുപ്പ് എത്രയും ശോഷിച്ചതാണ്. ലോക്കൽഫണ്ടുസെസ്സ് സംബന്ധിച്ചു ഗവൎമ്മേണ്ടിൽനിന്നു ലഭിക്കുന്ന വിഹിതവും, ഏതാനും ചില്ലറ നികുതികളും മാത്രമാണ് അതിന്റെ ധനാഗമമാൎഗ്ഗങ്ങൾ. ഭരണത്തിന്നു വിട്ടുകൊടുക്കപ്പെ

ട്ടിട്ടുള്ള വകുപ്പുകളോ, ഏററവുമധികം ചിലവു ചെയ്യേണ്ടവയും. നാട്ടുകാൎക്കുപകാരപ്രദമാവുന്ന വല്ല പ്രവൃത്തികളും ചെയ്യുന്ന ബോർഡുകൾക്കെല്ലാം ഗവർമ്മേണ്ടിൽനിന്നു വലിയ സംഖ്യകൾ കടം വാങ്ങേണ്ടിവരുന്നതു് ഇതുകൊണ്ടാണു്.

മുനിസിപ്പാലിററികളുടേയും ഘടനയും പ്രവൎത്തന സമ്പ്രദായവും ഡിസ്ത്രിക്ട ബോർഡുകളുടേതിനെപ്പോലെതന്നെയാണു്. അവയുടെ അധികാരാതൃത്തി അതാതു നഗരങ്ങളിൽ മാത്രമാകുന്നു. നഗരഭരണം നടത്തുന്ന ഈ ജനപ്രതിനിധി സഭക്കു മുനിസിപ്പാൽ കൌൺസിലെന്നും, അതിലെ അംഗങ്ങൾക്കു കൌൺസിലർമാരെന്നും, അദ്ധ്യക്ഷന്നു ചെയർമാൻ എന്നുമാണു സ്ഥാനപ്പേർ പറഞ്ഞുവരാറുള്ളതു്. കൌൺസിലിന്റെ തീരുമാനങ്ങളെ നടപ്പിൽ വരുത്തുന്ന കാൎയ്യത്തിൽ ചെയർമാനെ സഹായിക്കുന്നതിന്നു് എല്ലാ മുനിസിപ്പാലിററികളിലും ഓരോ കമ്മീഷണർ ഉണ്ടു്. ഈ ഉദ്യോഗസ്ഥന്നു ശമ്പളം കൊടുക്കുന്നതു മുനിസിപ്പാലിററിയാണെങ്കിലും, ആയാൾക്കു നേരിട്ടുള്ള ഉത്തരവാദിത്വം ഗവർമ്മേണ്ടിനോടാണു്. കൌൺസിലർമാരെ തിരഞ്ഞെടുക്കുന്നതും മററും ഡിസ്ത്രിക്ട ബോർഡിലേക്കു് അംഗങ്ങളെ തിരഞ്ഞെടുക്കുന്ന രീതിയിൽതന്നെ നടത്തുന്നു. മുനിസിപ്പാലിററികളുടെ ധനാഗമമാൎഗ്ഗങ്ങളും ഡിസ്ത്രിക്ട ബോർഡുകളുടേതുപോലെത്തന്നെയാണെങ്കിലും, അവക്കു് അവയുടെ അധികാരാതൃത്തിക്കുള്ളിലുള്ള വീടുകളിന്മേൽനിന്നു് ഒരു നികുതി പിരിക്കുവാൻ കൂടി അധികാരമുണ്ടു്. നഗരശുചീക-

രണം, ഗതാഗതമാർഗ്ഗങ്ങളുടെ സംരക്ഷണം, ട്രാഫിക്കു നിയന്ത്രണം, വിളക്കുവെക്കൽ, സ്കൂളുകളും വൈദ്യശാലകളും ഏർപ്പെടുത്തൽ മുതലായവ മുനിസിപ്പാലിററികളുടെ പ്രവൃത്തികളാകുന്നു.

പ്രാതിനിദ്ധ്യഭരണസമ്പ്രദായപ്രകാരം രണ്ടു തരത്തിലുള്ള ഭരണാധികാരികളുണ്ടു്. ഒന്നു ഭരണം നടത്തുന്നതിന്നു ജനങ്ങൾ തിരഞ്ഞെടുക്കുന്ന അവരുടെ പ്രതിനിധികൾ; മറേറതു ദൈനംദിന ഭരണകാര്യങ്ങൾ നടത്തിക്കൊണ്ടുപോകുന്ന ഉദ്യോഗസ്ഥന്മാർ. ഈ രണ്ടു തരം ഭരണാധികാരികൾക്കും തമ്മിലുള്ള വ്യത്യാസങ്ങൾക്കു് അവരുടെ പ്രവൃത്തികളും എന്തെല്ലാമാണെന്നറിഞ്ഞിരിക്കേണ്ടതാണു്. ജനപ്രതിനിധികൾ ഭരണത്തിന്റെ ഉത്തരവാദിത്വം വഹിക്കുന്നവരും, ഉദ്യോഗസ്ഥന്മാരെക്കൊണ്ടു പ്രവൃത്തിയെടുപ്പിക്കേണ്ടവരുമാണു്. ജനപ്രതിനിധികളുടെ ആജ്ഞകൾ അനുസരിച്ചു പ്രവർത്തിക്കുകയാണു് ഉദ്യോഗസ്ഥന്മാരുടെ ചുമതല. ഉദ്യോഗസ്ഥന്മാർ ശമ്പളം വാങ്ങി ജോലി ചെയ്യുന്ന പൊതുജനദാസന്മാരും, ജനപ്രതിനിധികൾ യാതൊരു പ്രതിഫലവും കൂടാതെ നാട്ടിന്റെ ഗുണത്തിന്നുവേണ്ടി ജോലി ചെയ്യുന്ന പൊതുജനസേവകരുമാകുന്നു. ഈ രണ്ടു തരം ഭരണാധികാരികളും അന്യോന്യം സൌഹൃദത്തോടുകൂടി വർത്തിക്കുകയും സഹകരിക്കുകയും ചെയ്യുന്ന പക്ഷം മാത്രമേ ഭരണം നന്നാകുവാനും, അങ്ങിനെ നാട്ടിൽ ക്ഷേമവും സമാധാനവും പാലിക്കുവാനും കഴികയുള്ളൂ. ഭരണകാര്യങ്ങളിൽ ഏർപ്പെടുന്ന എല്ലാ തരക്കാരുടേയും ആദർശം നാട്ടിന്നു നന്മയുണ്ടാക്കൽ ആയിരിക്കണം.

# ൧൦. ഇന്ത്യാഭരണം.

## സംസ്ഥാനങ്ങളും നാട്ടുരാജ്യങ്ങളും.

നാല്പതുകോടി ജനങ്ങൾ നിവസിക്കുന്ന ഒരു മഹാരാജ്യമാണ് ഇന്ത്യ. ഈ രാജ്യത്തിന്റെ വലിപ്പം കൊണ്ടും, അതിലെ ജനസംഖ്യകൊണ്ടും, അതിൽ നിലവിലുള്ള മതങ്ങൾ, ഭാഷകൾ മുതലായവയുടെ എണ്ണംകൊണ്ടും അതിനെ പ്രത്യേകമായ ഒരു വൻകര യായിത്തന്നെ കരുതുന്നതിന്നു വിരോധമില്ല. ചരിത്ര പരമായി നോക്കിയാലും അതിന്നു പ്രത്യേകമായ പ്രാ ധാന്യമുണ്ട്. ലോകത്തിന്റെ കൌമാരദശയിൽത്ത ന്നെ നാഗരികത്വം പ്രാപിച്ച ദുർല്ലഭം ചില രാജ്യങ്ങളു ടെ കൂട്ടത്തിൽ ഇന്ത്യ ഒന്നാകുന്നു. അനാദികാലം മുത ല്ക്കു ഭാരതീയസംസ്കാരം നൽകിക്കൊണ്ടിരിക്കുന്ന സന്ദേ ശങ്ങൾ ഗ്രഹിച്ച് ആശ്വസ്തമാവാത്ത ഭൂഭാഗമില്ല. ഇത്ര യും പുരാതനവും ഇത്രയും വിസ്തൃതവുമായ ഈ മഹാ രാജ്യം ചരിത്രാരംഭം മുതല്ക്കുതന്നെ സാംസ്കാരികമായ കാൎയ്യങ്ങളിൽ ഏകത്വഭാവേന വൎത്തിച്ചിരുന്നുവെങ്കി ലും, രാഷ്ട്രീയമായി എന്തെങ്കിലും പരിപൂൎണ്ണമായ ഐ ക്യം പ്രാപിച്ചുകഴിഞ്ഞിരുന്നുവോ എന്നു സംശയമാ ണ്. അശോകൻ, അക്ബർ, ഔറംഗസീബു മുതലായ ചക്രവൎത്തിമാരുടെ കാലത്തു് ഈ രാജ്യത്തിന്റെ ഒട്ടുമു ക്കാൽ ഭാഗവും അവർ തങ്ങളുടെ കൊടിക്കുറയ്ക്കു കീഴിൽ കൊണ്ടുവന്നിരുന്നുവെന്നുള്ളതു വാസ്തവംതന്നെ. പക്ഷേ, ആ കാലങ്ങളിലും ഇന്ത്യയുടെ രാഷ്ട്രീയൈക്യം പരിപൂൎണ്ണമായിരുന്നില്ല. മാത്രമല്ല, ഇന്ത്യയെ ഒരൊ

ററ രാഷ്ട്രമാക്കിത്തീക്കുന്നതിന്നുള്ള അവരുടെ പരിശ്രമങ്ങളുടെ ഈ അപൂണ്ണമായ സാഫല്യവും വളരെ കുറച്ചു കാലത്തേയ്ക്കു മാത്രമേ നിലനിൽക്കുകയുണ്ടായുള്ളു. ഇന്ത്യയിലെ ബ്രിട്ടീഷുഭരണമാണു് ഈ മഹത്തായ കാര്യം സാധിക്കുവാൻ സമത്ഥമായതു്. ഒന്നുരണ്ടു നൂററാണ്ടുകൾക്കു മുമ്പു കച്ചവടം ചെയ്യേണ്ട ഉദ്ദേശത്തോടുകൂടി ഇവിടെ വന്ന ഇംഗ്ലീഷുകാർ, ഈ മഹാരാജ്യം അനവധി ചെറുരാഷ്ട്രങ്ങളായി പിരിഞ്ഞിരിക്കുന്നതും, അവയെല്ലാം അന്യോന്യം മത്സരിച്ചും കലഹിച്ചും കഴിഞ്ഞുകൂടുന്നതും കാണുകയും, ഈ സ്ഥിതിയെ പ്രയോജനപ്പെടുത്തി ഇവിടെ ഒരു സാമ്രാജ്യസ്ഥാപനം ചെയ്യുന്നതിന്നുള്ള പരിശ്രമങ്ങൾ ആരംഭിക്കുകയും ചെയ്തു. വളരെ വേഗത്തിൽ അവർ അവരുടെ കാര്യം നിവ്വഹിച്ചു. ഇന്ത്യയിലെ എല്ലാഭാഗങ്ങളുടേയും അധീശത്വം സമ്പാദിച്ചു്, ചില ഭാഗങ്ങളിൽ അവിടെ മുമ്പു ഭരിച്ചിരുന്ന രാജവംശക്കാരെത്തന്നെ സാമന്തന്മാരായി ഭരണം നടത്തുവാൻ അനുവദിക്കുകയും മററു പ്രദേശങ്ങൾ തങ്ങളുടെ നേരിട്ടു ഭരണത്തിൽ ആക്കിത്തീക്കുകയും ചെയ്യുവാൻ അവക്കു് ഏതാണ്ടു് ഒരു നൂററാണ്ടുകാലമേ വേണ്ടിവന്നുള്ളു. അങ്ങിനെ ഇന്ത്യ വിദേശീയരുടെ ഒരടിമയായിത്തീൎന്നുവെങ്കിലും, അതിൻെറ ദീഘകാലത്തെ ചരിത്രത്തിന്നിടയിൽ അതു് ഇദംപ്രഥമമായി ഏകോപിച്ച ഒരു രാഷ്ട്രമായിത്തീൎന്നുവെന്ന മെച്ചം ഉണ്ടായി.

ഇന്നു് ഇംഗ്ലണ്ടിലെ രാജാവു് ഇന്ത്യയിലെ ചക്രവത്തിയാണു്. അദ്ദേഹത്തിൻെറ കീഴിൽ ഇംഗ്ലണ്ടി

ലെ പാർല്ലിയമെണ്ടു സഭയാണ് ഇന്ത്യാഭരണത്തിൻെറ ഉത്തരവാദിത്വം വഹിക്കുന്നതു്. പാർല്ലിമെണ്ടു് ഇംഗ്ലണ്ടിലെ ജനപ്രതിനിധിഭരണസഭയാകുന്നു. ഈ ഭരണസഭയ്ക്കു രണ്ടു പിരിവുകളുണ്ടു്. ഒന്നു സാധാരണക്കാരുടെ സഭ; മറേറതു പ്രഭുക്കന്മാരുടെ സഭ. സാധാരണക്കാരുടെ സഭയിൽ പൊതുജനങ്ങളുടെ പ്രതിനിധികളും, പ്രഭുസഭയിൽ ഇംഗ്ലണ്ടിലെ എല്ലാ പ്രഭുക്കന്മാരും * അംഗങ്ങളാകുന്നു. സാമ്രാജ്യത്തിലെ ഭരണനിർവ്വഹണാധികാരം വഹിക്കുന്നതു സാധാരണക്കാരുടെ സഭയിൽനിന്നു രാജാവു നിശ്ചയിക്കുന്ന മന്ത്രിമാരാണ്. തനിക്കിഷ്ടമുള്ള ഏതെങ്കിലും ആളുകളെ രാജാവു മന്ത്രിമാരായി നിയമിക്കുകയല്ല ചെയ്യാറുള്ളതു്. പ്രജായത്തഭരണം നടപ്പുള്ള രാജ്യങ്ങളിലെല്ലാമുള്ളപോലെ ഇംഗ്ലണ്ടിലും പല രാഷ്ട്രീയകക്ഷികളുണ്ടു. തൊഴിലാളികക്ഷി, യാഥാസ്ഥിതികകക്ഷി, ഉൽപതിഷ്ണുകക്ഷി, ദേശീയകക്ഷി എന്നിവയെല്ലാം ഇംഗ്ലണ്ടിലെ പ്രബലങ്ങളായ രാഷ്ട്രീയകക്ഷികളാണ്. പാർല്ലിയമെണ്ടിലേയ്ക്കുള്ള പൊതുതിരഞ്ഞെടുപ്പുണ്ടാകുമ്പോഠം, ഈ എല്ലാകക്ഷികളും അവരുടെ സ്ഥാനാൎത്ഥികളെ നിൎത്തുന്നു. അതാതു കക്ഷികളുടെ രാഷ്ട്രീയാഭിപ്രായങ്ങഠം എന്തെല്ലാമാണെന്നും, തങ്ങളെ തിരഞ്ഞെടുത്താൽ എന്താദർശങ്ങഠംക്കനുസരിച്ചായിരിക്കും തങ്ങഠം പ്രവ

* ധനികരെയല്ല ഇവിടെ പ്രഭുക്കന്മാരെന്നു പറയുന്നതു്. ഇംഗ്ലണ്ടിൽ രാജാവു കല്പിച്ചു കൊടുക്കുന്ന ഒന്നാണു പ്രഭുസ്ഥാനം. ഡ്യൂക്കു്, ഏൎഠം, മാർകിസ്, വൈക്കൌണ്ടു്, ലോർഡ് എന്നിങ്ങിനെ പ്രഭുക്കന്മാർതന്നെ പലതരത്തിലുമുണ്ടു്.

ത്തിക്കുന്നതെന്നും തിരഞ്ഞെടുപ്പിന്നു മുമ്പായി അവർ പ്രസിദ്ധപ്പെടുത്തും. പൊതുജനങ്ങൾ ഏതു കക്ഷിയുടെ ആദൎശങ്ങളോടു യോജിക്കുന്നുവോ ആ കക്ഷിയിലെ സ്ഥാനാൎത്ഥിക്കു വോട്ടു കൊടുക്കുന്നു. ഇങ്ങിനെ തിരഞ്ഞെടുപ്പു കഴിഞ്ഞാൽ, ഏതു കക്ഷിയിൽപെട്ട അംഗങ്ങൾക്കാണു ഭൂരിപക്ഷമുള്ളതെന്നു നോക്കുകയും, ആ കക്ഷിയിലെ നേതാവിനെ വിളിച്ചു രാജാവു പ്രധാന മന്ത്രിയായി നിശ്ചയിച്ചു മന്ത്രിസഭ രൂപീകരിക്കുവാൻ ആവശ്യപ്പെടുകയും ചെയ്യും. ബാക്കി മന്ത്രിമാരെ തിരഞ്ഞെടുക്കുന്നതിന്നുള്ള അധികാരം പ്രധാന മന്ത്രിക്കാണ്. ഓരോ ഭരണവകുപ്പുകളുടേയും ചുമതല വഹിക്കുന്നവരായി പത്തോ ചന്ത്രണ്ടോ പേരാണു മന്ത്രിസഭയിലുണ്ടായിരിക്കുക. എന്നാൽ ചില പ്രത്യേക പരിതഃസ്ഥിതികളിൽ പ്രധാന മന്ത്രിയുടെ ഇഷ്ടംപോലെ ഈ എണ്ണം അധികരിപ്പിക്കുകയോ, കുറയ്ക്കുകയോ ചെയ്യാവുന്നതാണ്. ഇന്ത്യൻ കാൎയ്യങ്ങളെക്കുറിച്ചു പാൎല്ലിയമെണ്ടുസഭയോടു ഉത്തരവാദപ്പെട്ടിരിക്കുന്ന ഇന്ത്യാസ്റ്റേററ സിക്രട്ടറി ബ്രിട്ടീഷു മന്ത്രിസഭയിലെ ഒരംഗമാകുന്നു.

പാൎല്ലിയമെണ്ടിൽ ഭൂരിപക്ഷമുള്ള കക്ഷിയിൽ നിന്നു മന്ത്രിമാരെ നിയമിക്കുന്നതിന്നു കാരണമുണ്ട്. ഇംഗ്ലണ്ടിലെ ഭരണഘടനപ്രകാരം ഭരണസംബന്ധമായ എല്ലാകാൎയ്യങ്ങൾ ചെയ്യുന്നതിന്നും മന്ത്രിമാൎക്കു പാൎല്ലിയമെണ്ടിന്റെ അനുവാദം വേണം. അടിയന്തിരമായി ചെയ്യേണ്ട കാൎയ്യങ്ങൾ മന്ത്രിമാർ പാൎല്ലിയമെണ്ടിൽ ഹാജരാക്കുമ്പോൾ, അവരുടെ കക്ഷിക്കു ഭൂരിപക്ഷമില്ലെ

ങ്കിൽ, അനുകൂലമായ വോട്ടു കിട്ടാതിരിക്കുവാൻ ഇടയായേക്കും. അപ്പോഠം കാൎയ്യങ്ങഠം നടത്തുന്നതിന്നു വിഷമത നേരിടുകയും അങ്ങിനെ ഭരണം സ്തംഭിച്ചു പോവുകയും ചെയ്യും. ഇതു കൂടാതെ കഴിക്കുവാൻ വേണ്ടിയാണു ഭൂരിപക്ഷമുള്ള കക്ഷിയിൽനിന്നു മന്ത്രിമാരെ നിയമിക്കുന്നതു്. *

ഭരണസംബന്ധമായ വല്ല പുതിയ നിയമങ്ങളോ, വ്യതിയാനങ്ങളോ ആവശ്യമാണെന്നു ഗവർമ്മേണ്ടിന്നു ബോദ്ധ്യപ്പെട്ടാൽ, പാർല്ലിമെണ്ടിലെ സാധാരണക്കാരുടെ സഭയിൽ മന്ത്രിസഭ ഒരു ബിൽ അവതരിപ്പിക്കും. ഈ ബിൽ അവിടെ വാദപ്രതിവാദങ്ങഠം കഴിഞ്ഞു പാസ്സായതിന്നുശേഷം, പ്രഭുസഭയിലേക്കയക്കുകയും, അവിടേയും പാസ്സായിക്കഴിഞ്ഞാൽ രാജാവിൻെറ അനുമതിക്കായി അദ്ദേഹത്തിന്നു സമൎപ്പിക്കുകയും ചെയ്യും. ബില്ലിന്നു രാജാനുമതി കിട്ടിയാൽ അതു നിയമമായി. പിന്നീടു് മന്ത്രിമാർക്കു ആ നിയമം നടപ്പിൽ വരുത്താം. സാധാരണക്കാരുടെ സഭയിലെ മാറംഗങ്ങഠംക്കും പുതിയ നിയങ്ങഠം ആവശ്യമാണെന്നു തോന്നിയാൽ, ഇതുപോലെ ബില്ലുകഠം അവതരിപ്പിച്ചു്

* മൂന്നോ നാലോ രാഷ്ട്രീയകക്ഷികളുണ്ടാവുകയും, ഭൂരിപക്ഷകക്ഷിക്കു് ചുരുങ്ങിയ എണ്ണംകൊണ്ടുമാത്രം ഭൂരിപക്ഷമുണ്ടാവുകയും ചെയ്യുമ്പോഴും മന്ത്രിമാൎക്കു് (അവർ ഭൂരിപക്ഷകക്ഷിയിൽപെട്ടവരായിരുന്നാലും) ഭരണം നടത്തുന്നതിന്നു വിഷമം നേരിട്ടേക്കും. ഭരണസഭയിൽ മററു കക്ഷികളെല്ലാംകൂടി യോജിച്ചു് എതിരായി നിന്നാൽ, മന്ത്രിമാർക്കു് ഭൂരിപക്ഷം ഇല്ലാതായിപ്പോകുമല്ലോ. ഈ വക സന്ദർഭങ്ങളിലാണു് കൂട്ടമന്ത്രിസഭകഠം (Coalition Ministry) രൂപീകരിക്കുന്നതു.

പാസ്സാക്കിക്കാവുന്നതാണ്. അപ്പോഴും നിയമനിമ്മാണത്തെ സംബന്ധിച്ച് നടപടിക്രമം മുകളിൽ വിവരിച്ചപോലെതന്നെയാകുന്നു.

ഇന്ത്യൻ കാര്യങ്ങളെക്കുറിച്ച് ഏതെങ്കിലും പുതിയ നിയമം ഉണ്ടാക്കേണ്ടിവരുമ്പോൾ അതിനെ സംബന്ധിച്ച ബിൽ സാധാരണക്കാരുടെ സഭയിൽ അവതരിപ്പിക്കുന്നതു് ഇന്ത്യാസ്റ്റേററ് സിക്രട്ടറിയാണ്. ഇന്ത്യൻ കാര്യങ്ങളെക്കുറിച്ച് പാർല്ലിയമെണ്ട് മെമ്പർമാക്കു വല്ല സംശയങ്ങളുമുണ്ടായാൽ അവയെ പരിഹരിച്ചുകൊടുക്കേണ്ടതും അദ്ദേഹത്തിൻെറ ചുമതലയാകുന്നു. സ്റേറററു സിക്രട്ടറിയുടെ ആപ്പീസ് ലണ്ടനിലെ വൈററ് ഹാളിലാണ്. ഭരണകാര്യങ്ങളിൽ അദ്ദേഹത്തെ ഉപദേശിക്കുന്നതിന്നും സഹായിക്കുന്നതിന്നുമായി ഇന്ത്യക്കാരും ഇംഗ്ലീഷുകാരുമടങ്ങിയ ഒരുപദേശകസമിതിയും അദ്ദേഹത്തിന്നുണ്ട്.

ചക്രവത്തിയുടെ പ്രതിപുരുഷനായി ഇന്ത്യയിലിരുന്നു് ഭരണം നടത്തുന്ന വൈസരോയി, നേരിട്ടുത്തരവാദപ്പെട്ടിരിക്കുന്നതു് സ്റേററ് സിക്രട്ടറിയോടാണ്. ഇന്ത്യാവൈസരോയിയുടെ തലസ്ഥാനം ഡെൽഹിയിലാകുന്നു. ഭരണകാര്യങ്ങളിൽ അദ്ദേഹത്തിനെ സഹായിക്കുന്നതിന്നു് ഒരു എക്സിക്യൂട്ടീവ് കൌൺസിൽ ഉണ്ട്. ഇതിലെ കൌൺസിലർമാർ, ഓരോ പ്രത്യേക ഭരണവകുപ്പിൻേറയും ചുമതല വഹിക്കുന്ന മന്ത്രിമാർ തന്നെയാണ്. പരിതഃസ്ഥിതികൾക്കും, വൈസരോയിയുടെ ഇഷ്ടത്തിനും അനുസരിച്ച്, ഈ കൌൺസിലർമാരുടെ എണ്ണം എട്ടോ, പത്തോ, അതിൽ അധിക

മോ കുറച്ചോ ആയിരിക്കും. ഇതിന്നും പുറമെ ഇന്ത്യാഭരണത്തെ സംബന്ധിച്ച് നിയമനിർമ്മാണം ചെയ്യുന്നതിന്നും മററുമായി, പ്രമാണികളായ പൌരന്മാരുടെ പ്രതിനിധികളടങ്ങിയ ഒരു സ്റേററ കൌൺസിലും സാധാരണക്കാരുടെ പ്രതിനിധികളടങ്ങിയ ഒരു നിയമനിർമ്മാണസഭയും (Imperial Legislative Assembly) ഉണ്ട്. ഇതിൽ ആദ്യത്തേതിനെ ഇംഗ്ലണ്ടിലെ പ്രഭുസഭയോടും, രണ്ടാമത്തേതിനെ സാധാരണക്കാരുടെ സഭയോടും ഉപമിക്കാം. പ്രകടമായ ഒരു വ്യത്യാസമുള്ളതു ഈ ഭരണസഭകൾക്കു പാർല്ലിമെണ്ടിനെപ്പോലെയുള്ള അധികാരങ്ങൾ ഇല്ലെന്നുള്ളതാകുന്നു.

ഇന്ത്യാസാമ്രാജ്യം കുറെ നാട്ടുരാജ്യങ്ങളും ബ്രിട്ടൻെറ നേരിട്ട ഭരണത്തിൻകീഴിലുള്ള പതിനൊന്നു സംസ്ഥാനങ്ങളും ചേൎന്നതാണ്. നാട്ടുരാജ്യങ്ങളിൽ ചിലവ ഓരോ സംസ്ഥാനങ്ങളോളംതന്നെ വലിപ്പമുള്ളവയും ചിലവ നന്നേ ചെറിയവയുമാണ്. ഹൈദരബാദ്, മൈസൂർ, തിരുവിതാംകൂർ, ബറോഡ മുതലായവയെല്ലാം വലിയ നാട്ടുരാജ്യങ്ങളാകുന്നു. ബ്രിട്ടൻെറ അധീശത്വത്തിൻകീഴിൽ ആകെ ഇന്ത്യയിൽ 600-ൽ അധികം നാട്ടുരാജ്യങ്ങളുണ്ട്. ഈ എല്ലാ രാജ്യങ്ങളും ഭരിക്കുന്നതു് അതാതു രാജ്യങ്ങളിലെ രാജാക്കന്മാർതന്നെയാണ്. ആണ്ടുതോറും അവർ ഇന്ത്യാഗവമ്മേണ്ടിന്നു ഓരോ വലിയ സംഖ്യ കപ്പം കൊടുക്കുന്നു. നാട്ടുരാജ്യങ്ങളിൽ ചിലവ വൈസ്റോയിയുടെ നേരിട്ട മേൽനോട്ടത്തിലും, മററു ചിലവ സംസ്ഥാനഗവൎണ്ണർമാരുടെ മേൽനോട്ടത്തിലുമാണ്. മിക്ക നാട്ടുരാജ്യങ്ങളിലും ഭര

ണത്തിൻെറ മേൽനോട്ടം വഹിക്കുന്നതിന്നു ബ്രിട്ടൻെറ പ്രതിനിധിയായി ഓരോ റസിഡ്ഡുണ്ടു് ഉണ്ടായിരിക്കും. ചിലപ്പോഠം രണ്ടോ മൂന്നോ ചെറിയ നാട്ടുരാജ്യങ്ങഠംക്കു കൂടി ഒരു റസിഡ്ഡണ്ടു മാത്രമേ ഉണ്ടായുള്ളുവെന്നും വരാം.

ഇന്ത്യാഗവർമ്മേണ്ടിൻെറ നേരിട്ടു ഭരണത്തിൻ കീഴിലുള്ള പതിനൊന്നു സംസ്ഥാനങ്ങഠം മദിരാശി, ബോമ്പേ, ബങ്കാഠം, പഞ്ചാബ്ബു്, ഐക്യസംസ്ഥാനം, മദ്ധ്യസംസ്ഥാനം, ബീഹാർ, ഒറീസ്സ, ആസ്സാം, സിന്ധു്, വടക്കുപടിഞ്ഞാറൻ അതൃത്തിസംസ്ഥാനം എന്നിവയാകുന്നു. ഈ ഓരോ സംസ്ഥാനങ്ങളിലേയും ഭരണം ചക്രവത്തി നിയമിച്ചയക്കുന്ന ഓരോ ഗവണ്ണർമാരുടെ കീഴിലാണു്. ഇന്ത്യയിൽ സംസ്ഥാനഭരണങ്ങളുടെ മേൽനോട്ടം വഹിക്കുന്നതു് വൈസറോയിയുമാണു്. ഭരണസംബന്ധമായ നിയമനിർമ്മാണങ്ങഠം ചെയ്യുന്നതിന്നും, ഗവണ്ണരെ ഭരണകാര്യങ്ങളിൽ സഹായിക്കുന്നതിന്നും, ഓരോ സംസ്ഥാനങ്ങളിലും ജനപ്രതിനിധികളുടെ ഈരണ്ടു നിയമസഭകളും, അവയിൽ നിന്നു തിരഞ്ഞെടുക്കുന്ന മന്ത്രിമാരുമുണ്ടു്. സംസ്ഥാനത്തിൽ സാധരണക്കാരുടെ പ്രതിനിധികളടങ്ങിയ സഭക്കു ലെജിസ്ലേററീവ്വു് അസംബ്ളിയെന്നും, ഉപരിസഭക്കു ലെജിസ്ലേററീവു കൌൺസ്സിൽ എന്നുമാണു പേർ. ഇംഗ്ലണ്ടിലെ നടപടിക്രമമനുസരിച്ചു തന്നെ, സാധാരണക്കാരുടെ സഭയിൽ ഭൂരിപക്ഷമുള്ള കക്ഷിയാണു മന്ത്രിസഭ രൂപീകരിക്കുന്നതു്. മദിരാശി സംസ്ഥാനത്തിൽ, കഴിഞ്ഞ തിരഞ്ഞെടുപ്പിന്നുശേഷം നിയമസഭയിൽ ഭൂരിപക്ഷമുള്ള കോൺഗ്രസ്സു കക്ഷിയാ

ണ മന്ത്രിസഭ രൂപീകരിച്ചതു്. മന്ത്രിമാർ ഓരോ വകുപ്പിൻെറയും ഭരണനിർവ്വഹണാധികാരം വഹിക്കുന്നവരാകുന്നു. നിയമനിർമ്മാണം സംബന്ധിച്ച നടപടിക്രമവും മററും ഇവിടേയും പാർല്ലിയമേൺടിലേതുപോലെ തന്നെയാണു്. എന്നാൽ ചില പ്രത്യേകസംഗതികളിൽ നിയമസഭകൾ പാസ്സാക്കുന്ന ബില്ലുകൾക്കു് അനുവാദം നിഷേധിക്കുവാൻ ഗവർണ്ണർക്കും വൈസറോയിക്കും അധികാരമുണ്ടു്.

Note to Teachers. ഇപ്പോഴത്തെ സ്റ്റേററു് സിക്രട്ടറി, വൈസറോയി, മദിരാശി ഗവർണ്ണർ, അദ്ദേഹത്തിൻെറ മന്ത്രിമാർ മുതലായവർ ആരാണെന്നു ക്ലാസ്സിൽ വിവരിച്ചു കൊടുക്കണം.

---

## ൧൧. സംസ്ഥാനസ്വയംഭരണവും ഫെഡറേഷനും.

ഇന്ത്യയിൽ കുറച്ചു കാലമായി വളൎന്നുവന്നിട്ടുള്ള ദേശീയ ബോധത്തിൻെറ ഫലമായി ഈ രാജ്യത്തിന്നും പ്രജായത്തഭരണസിദ്ധാന്തങ്ങളെ ആസ്പദിച്ചുകൊണ്ടുള്ള സ്വയംഭരണാവകാശം ലഭിക്കണമെന്നു നാട്ടുകാർ ആവശ്യപ്പെട്ടുകൊണ്ടിരിക്കുകയാണു്. ഈ ആവശ്യം എത്രയും ന്യായമാണെന്നു തോന്നിയതിനാൽ ബ്രിട്ടൻ പടിപടിയായി ഇന്ത്യക്കു സ്വയംഭരണം അനുവദിക്കുവാൻ ഒരുങ്ങിയിരിക്കുന്നു. നാട്ടുകാൎക്കു ഭരണകാര്യങ്ങളിൽ അഭിരുചിയുണ്ടാക്കുവാൻവേണ്ടി, റിപ്പൺപ്രഭു വൈസറോയിയായിരുന്ന കാലത്തു്, ഏതാനും ചില ഭരണവകുപ്പുകൾ അവൎക്കു വിട്ടുകൊടുത്തുകൊണ്ടു പ്രാദേ

ശികസ്വയംഭരണസ്ഥാപനങ്ങഠം ഏപ്പെടുത്തിയതിനെ കുറിച്ചു മുമ്പൊരിടത്തു പറഞ്ഞുവല്ലോ. അതിന്നുശേഷവും പല കാലങ്ങളിലായി ഇന്ത്യക്കാക്കു ഭരണകാര്യങ്ങളിൽ കൂടുതൽ ഉത്തരവാദിത്വവും അധികാരവും നൽകിക്കൊണ്ടുള്ള പല നിയമങ്ങളും ബ്രിട്ടീഷു പാർല്ലിയമേണ്ടു പാസ്സാക്കി. ഇന്ത്യക്കു കൂടുതൽ ഭരണപരിഷ്കാരങ്ങഠം അനുവദിച്ചുകൊണ്ടു് ഏററവും ഒടുവിൽ പാസ്സാക്കിയിട്ടുള്ള നിയമം 1936-ലെ ഇന്ത്യാനിയമമാകുന്നു. ഈ നിയമംമൂലം ഇന്ത്യക്കാക്കു ലഭിച്ചിട്ടുള്ള ഭരണാധികാരങ്ങഠം എന്തെല്ലാമാണെന്നു് അറിഞ്ഞിരിക്കേണ്ടതു് ആവശ്യമാണു്.

1936-ലെ ഇന്ത്യാനിയമമനുസരിച്ചാണു ബ്രിട്ടീഷ് ഇന്ത്യ പതിനൊന്നു സംസ്ഥാനങ്ങളായി ഭാഗിക്കപ്പെട്ടതു്. ഈ എല്ലാസംസ്ഥാനങ്ങഠംക്കും സ്വയംഭരണം അനുവദിക്കപ്പെട്ടിരിക്കുന്നു. ജനങ്ങഠം തിരഞ്ഞെടുക്കുന്ന അവരുടെ പ്രതിനിധികളടങ്ങിയ ഭരണസഭകളും അവയിൽനിന്നു നിശ്ചയിക്കപ്പെടുന്ന മന്ത്രിമാരും കൂടിയാണു സംസ്ഥാനഭരണത്തിൻെറ ചുമതല വഹിക്കുന്നതു്. മന്ത്രിമാർ ഭരണസഭകളോടും, ഭരണസഭകഠം പൊതുജനങ്ങളോടും ഉത്തരവാദപ്പെട്ടിരിക്കുന്നു. പൊതുജനങ്ങളുടെ വോട്ടവകാശം വിപുലപ്പെടുത്തിയതും ഈ നിയമപ്രകാരമാണു്. ഇപ്പോഠം സംസ്ഥാനത്തിലെ സാധാരണക്കാരുടെ സഭയിലേയ്ക്കു പ്രതിനിധികളെ തിരഞ്ഞെടുക്കുന്നതിന്നുള്ള വോട്ടവകാശം പ്രായപൂർത്തിയെത്തിയവരും ഏതെങ്കിലും സംഖ്യ നികുതി കൊടുക്കുന്നവരുമായ എല്ലാ സ്ത്രീപുരുഷന്മാക്കുമുണ്ടു്.

അക്ഷരപരിജ്ഞാനമുള്ളവരും, പ്രായപൂർത്തിയെത്തിയവ രാണെങ്കിൽ, വോട്ടവകാശമുള്ളവരാകുന്നു. സംസ്ഥാന ത്തിലെ ലെജിസ്ലേററീവ് അസംബ്ളിയിൽ ഓ രോ ജില്ലയിൽനിന്നും ഇത്രയിത്ര അംഗങ്ങളാണു വേണ്ട തെന്നു വ്യവസ്ഥയുണ്ട്. തിരഞ്ഞെടുപ്പു സമീപിച്ചാൽ ഗവർമ്മേണ്ട് ആ വിവരവും, പുതിയ തിരഞ്ഞെടുപ്പു നടത്തുന്നതിന്നുള്ള വ്യവസ്ഥകളും പ്രസിദ്ധപ്പെടുത്തും. തിരഞ്ഞെടുപ്പിൻെറ എല്ലാസമ്പ്രദായങ്ങളും ഡിസ്ട്രിക്ട ബോർഡു തിരഞ്ഞെടുപ്പിനെക്കുറിച്ചു മുമ്പൊരു പാഠ ത്തിൽ വിവരിച്ച അതേമാതിരിയിൽത്തന്നെയാണ്. ഇംഗ്ലണ്ടിലെപ്പോലെ ഇന്ത്യയിലും ഇപ്പോൾ രാഷ്ട്രീയക ക്ഷികൾ അഭിവൃദ്ധിപ്പെട്ടുവന്നിരിക്കുന്നതിനാൽ, ഇവി ടേയും തിരഞ്ഞെടുപ്പുകളിൽ കക്ഷിസമ്പ്രദായം പ്രവ ർത്തിച്ചു തുടങ്ങിയിരിക്കുന്നു. തിരഞ്ഞെടുപ്പു കഴിഞ്ഞാൽ ഇംഗ്ലണ്ടിലെപ്പോലെത്തന്നെ ഗവർണർ ഭൂരിപക്ഷമുള്ള കക്ഷിയുടെ നേതാവിനെ വിളിച്ചു പ്രധാന മന്ത്രിയാ യി നിയമിക്കുകയും, മന്ത്രിസഭ രൂപീകരിക്കുവാൻ ആവശ്യപ്പെടുകയും ചെയ്യും. നിയമസഭാംഗങ്ങളുടെ ഇടയിൽനിന്നു മററു മന്ത്രിമാരെ തിരഞ്ഞെടുക്കുന്നതു പ്രധാന മന്ത്രിയാകുന്നു.

ഇംഗ്ലണ്ടിലെ പ്രഭുസഭയോടു സാമ്യം വഹിക്കുന്ന താണു ലജിസ്ലേററീവു കൌൺസിൽ. പ്രമാണിമാരു ടെ പ്രതിനിധികളാണ് അതിലെ അംഗങ്ങൾ. ഗവ ർമ്മേണ്ടിൻെറ ഭാഗത്തു പുതിയ നിയമങ്ങൾ ആവശ്യമാ യിവരുമ്പോൾ സാധാരണക്കാരുടെ സഭയിൽ മന്ത്രി സഭ ബിൽ അവതരിപ്പിക്കുകയും, അവിടെ അതു പാ

സ്സായാൽ കൌൺസിലിലേക്കയെക്കുകയും ചെയ്യുന്നു. കൌൺസിലിലും പാസ്സായി ഗവർണരുടെ അനുമതി ലഭിച്ചാൽ ബിൽ നിയമമായി. ആവശ്യമെന്നു തോന്നിയാൽ മററംഗങ്ങൾക്കും അസംബ്ളിയിൽ ഇങ്ങിനെ ബില്ലുകൾ അവതരിപ്പിക്കാവുന്നതാണു്.

അസംബ്ളിയുടെ കാലാവധി അഞ്ചു കൊല്ലവും കൌൺസിലിൻേറതു മൂന്നു കൊല്ലവുമാകുന്നു. ഈ കാലം കഴിഞ്ഞാൽ പ്രത്യേക സംഗതികളിൽ ഗവണ്ണർക്കു അവയുടെ അവധി നീട്ടിക്കൊടുക്കാവുന്നതാണു്. അല്ലാത്തപക്ഷം അവധി കഴിയുമ്പോൾ ഗവണ്ണർ സഭകൾ പിരിച്ചുവിടുകയും, പുതിയ തിരഞ്ഞെടുപ്പു നടത്തുകയും ചെയ്യും.

1936-ലെ ഇന്ത്യാ നിയമപ്രകാരമുള്ള സംസ്ഥാന സ്വയംഭരണം പരിപൂണ്ണ സ്വയംഭരണമാകുന്നില്ല. പ്രധാനപ്പെട്ട പല വകുപ്പുകളുടേയും ഭരണം മന്ത്രിമാരിൽ നിന്നു് അകററി വെച്ചിരിക്കുകയാണു്. ധനകാര്യം, രാജ്യരക്ഷ, വിദേശബന്ധം മുതലായവയെല്ലാം ഇങ്ങിനെ നീക്കിവെക്കപ്പെട്ട വകുപ്പുകളാകുന്നു. ഈ വകുപ്പുകളുടെ ഭരണം നടത്തുന്നതു ഗവർണർ നേരിട്ടാണു്. പല സംഗതികളിലും മന്ത്രിമാരുടെ പ്രവൃത്തികളെ നിയന്ത്രിക്കുന്നതിന്നുള്ള അധികാരവും ഗവർണക്കുണ്ടു്.

ഇന്ത്യയിലെ നാട്ടുരാജ്യങ്ങളേയും, പതിനൊന്നു സംസ്ഥാനങ്ങളേയും കൂട്ടിച്ചേർത്തുകൊണ്ടു കേന്ദ്രത്തിൽ ഏർപ്പെടുത്തുവാൻ വ്യവസ്ഥ ചെയ്തിട്ടുള്ള ഫെഡറേഷൻ ഇനിയും നടപ്പിൽ വന്നുകഴിഞ്ഞിട്ടില്ല. 1936-ലെ നിയമത്തിൽ സംസ്ഥാന സ്വയംഭരണത്തെ സംബന്ധിച്ച

ഭാഗം മാത്രമാണ് ഇപ്പോൾ നടപ്പിൽ വരുത്തിയിട്ടുള്ളതു്. ഫെഡറേഷൻ അവതരിപ്പിക്കുന്നതിന്നു കാലവിളംബം നേരിടുവാനുള്ള കാരണം, നാട്ടുരാജ്യങ്ങൾ അതിൽ ചേരുവാൻ വൈമനസ്യം കാണിക്കുന്നതാണ്. മാത്രമല്ല ഇന്ത്യയിലെ പൊതുജനങ്ങളാകമാനം അതിന്നെതിരുമാണ്. നാട്ടുരാജ്യങ്ങളും സംസ്ഥാനങ്ങളും ചേൎന്നുള്ള ഒരു ഫെഡറേഷൻ ആവശ്യമാണെന്നതിനെക്കുറിച്ച് ആൎക്കും അഭിപ്രായവ്യത്യാസമില്ല. ഇന്ത്യാനിയമപ്രകാരമുള്ള അതിന്റെ ഘടനയേയും പ്രവൃത്തിയേയും കുറിച്ചാണ് ആക്ഷേപമുള്ളതു്. നിയമപ്രകാരം വൈസ്റോയി ഫെഡറേഷന്റെ തലവനായിരിക്കും. കേന്ദ്രത്തിൽ സംസ്ഥാനങ്ങളിലെപ്പോലെത്തന്നെ രണ്ടു ഫെഡറൽ നിയമസഭകളുമുണ്ടായിരിക്കും. ഇവയിലേക്കുള്ള പ്രതിനിധികളെ സംസ്ഥാനങ്ങളും നാട്ടുരാജാക്കന്മാരും നിശ്ചയിക്കുന്ന കുറച്ചുപേരെ വൈസറോയി നോമിനേററു ചെയ്യുകയും ചെയ്യും. സംസ്ഥാനങ്ങളിലെപ്പോലെത്തന്നെ കീഴ്സഭയിൽനിന്നു വൈസറോയി മന്ത്രിമാരെ നിശ്ചയിക്കുന്നു. ഫെഡറൽ ഭരണം നടത്തുന്നതിന്റെ ചുമതല ഈ മന്ത്രിമാരിലായിരിക്കും. ഇവിടേയും വൈസറോയിയുടെ പ്രത്യേകാധികാരത്തിന്നു കുറെ വകുപ്പുകൾ നീക്കിവെച്ചിട്ടുണ്ടു്. ധനകാൎയ്യം, വിദേശബന്ധം, രാജ്യരക്ഷ, സിവിൽ സാൎവ്വീസു മുതലായവ ഇങ്ങിനെ നീക്കിവെച്ചിട്ടുള്ള വകുപ്പുകളാണ്. മന്ത്രിമാരുടെ പ്രവൃത്തികളെ നിയന്ത്രിക്കുന്നതിന്നും, ഫെഡറൽ നിയമസഭകൾ ചെയ്യുന്ന തീരുമാനങ്ങൾക്ക് ആവശ്യമെന്നു തോന്നിയാൽ അനുമതി നിഷേധി

കുന്നതിന്നും വൈസറോയിക്കധികാരമുണ്ടു്. ഈ വക വ്യവസ്ഥകളെക്കൊണ്ടു കേന്ദ്രത്തിൽ പരിപൂൎണ്ണമായ സ്വയംഭരണാവകാശം നാട്ടുകാൎക്കു ലഭിക്കുന്നില്ല. ഫെഡറൽ നിയമസഭയിൽ ഗവൎമ്മേണ്ടു നോമിനേററു ചെയ്യുന്ന അംഗങ്ങളുടേയും, നാട്ടുരാജാക്കന്മാരുടെ പ്രതിനിധികളുടേയും എണ്ണം, സംസ്ഥാനങ്ങളുടെ പ്രതിനിധികളുടെ എണ്ണത്തേക്കാൾ അധികം വരുന്നതിനാൽ ബ്രിട്ടീഷിന്ത്യൻ പൊതുജനങ്ങളുടെ സ്വാതന്ത്ര്യവും താല്പൎയ്യങ്ങളും സംരക്ഷിക്കുവാൻ അതു് അസമൎത്ഥമായേക്കുമെന്നു് ഇന്ത്യൻ നേതാക്കന്മാർ അഭിപ്രായപ്പെടുന്നു. സംസ്ഥാനങ്ങളിലെ പൊതുജനങ്ങൾക്കും തങ്ങൾക്കും തമ്മിൽ ഇപ്പോൾ ഭരണസംബന്ധമായ യാതൊരു ബന്ധവുമില്ലാതിരിക്കെ, ബ്രിട്ടീഷിന്ത്യൻ സംസ്ഥാനങ്ങളിലെ പൊതുജനപ്രതിനിധികളും കൂടി അടങ്ങിയ ഫെഡറൽ നിയമസഭകൾക്കു വഴങ്ങുവാൻ നാട്ടുരാജാക്കന്മാർ മടിക്കുന്നു. ഭരണസംബന്ധമായ ഈ മാററത്തിന്നു വഴങ്ങുവാൻ അവരെ നിൎബ്ബന്ധിക്കുന്നതിന്നു ബ്രിട്ടന്നധികാരവുമില്ല. ഇത്തരം വിഷമതകളാൽ ഫെഡറേഷൻ അവതരിപ്പിക്കുന്ന കാൎയ്യം നിൎത്തിവെച്ചിരിക്കുകയാണു്. യൂറോപ്പിൽ യുദ്ധം ആരംഭിക്കുകയും, ഇന്ത്യയും അതിൽ പങ്കാളിയാവുകയും ചെയ്യുതോടുകൂടി അനിശ്ചിതമായ ഒരു കാലത്തേക്കു ഫെഡറേഷൻ അവതരിപ്പിക്കുന്ന കാൎയ്യം നീട്ടിവെച്ചുകൊണ്ടു വൈസറോയി ഒരു പ്രഖ്യാപനം ചെയ്യുിരിക്കുന്നു.

1936-ലെ ഇന്ത്യാനിയമപ്രകാരം ഇന്ത്യക്കു ലഭിച്ചിട്ടുള്ള ഭരണപരിഷ്കാരങ്ങൾ ഇന്ത്യക്കാരുടെ മുഴുവൻ

ആവശ്യങ്ങളേയും വകവെച്ചു കൊടുക്കുന്നില്ലെങ്കിലും, വ്യക്തമായ പുരോഗതിയെ കുറിക്കുന്നുണ്ടെന്നുള്ളതു ശ്രദ്ധേയമാകുന്നു. ഇന്ത്യയെപ്പോലെ നാനാജാതിമതസ്ഥരുള്ളതും, നിരവധി വിദേശകാര്യങ്ങളുള്ളതുമായ ഒരു രാജ്യത്തിന്നു സ്വയംനിർണ്ണയാവകാശത്തോടുകൂടിയ സ്വയംഭരണാവകാശം അനുവദിച്ചു കൊടുക്കുന്നതിന്നു മുമ്പ്, ഈ ന്യൂനപക്ഷ താല്പര്യങ്ങളും വിദേശതാല്പര്യങ്ങളുമെല്ലാം സംരക്ഷിക്കപ്പെടുമെന്ന് ഉറപ്പു ലഭിക്കേണ്ടതു ബ്രിട്ടനെ സംബന്ധിച്ചേടത്തോളവും ആവശ്യമാണല്ലോ.

---

## ൧൨. ഭരണവകുപ്പുകൾ.

കേന്ദ്രഗവർമ്മേണ്ടിന്നും സംസ്ഥാനഗവർമ്മേണ്ടിന്നും പല ഭരണവകുപ്പുകളുണ്ടെന്നും, ഈ വകുപ്പുകളെല്ലാം ഓരോ മന്ത്രിമാരുടെ അധീനത്തിലാണെന്നും മുമ്പു പറഞ്ഞുവല്ലോ. ചിലപ്പോൾ ഒന്നോ, രണ്ടോ, മൂന്നോ വകുപ്പുകളുടെ ചുമതലേ ഒരേ മന്ത്രിക്കുതന്നെയായിരിക്കും. മദിരാശി സംസ്ഥാനത്തിലെ കോൺഗ്രസ്സു മന്ത്രിസഭയിൽ പത്തു മന്ത്രിമാരാണുണ്ടായിരുന്നത്. ഹോംവകുപ്പ്, റവന്യു വകുപ്പ്, പൊതുജനാരോഗ്യവകുപ്പ്, പൊതുമരാമത്തു വകുപ്പ്, വിദ്യാഭ്യാസവകുപ്പ്, പ്രാദേശികസ്വയംഭരണവകുപ്പ്, തൊഴിൽ വകുപ്പ്, കോടതി ജെയിൽ വകുപ്പ്, പ്രസിദ്ധീകരണവകുപ്പ്, കൃഷിവകുപ്പ് എന്നീ ഓരോ വകുപ്പുകളുടേയും ചുമതല ഓരോ മന്ത്രി വഹിച്ചുവന്നു. ഹോം വകുപ്പു

നിയമവും സമാധാനവും പാലിക്കുന്നതിന്നും, റവന്യൂ വകുപ്പു നികുതി മുതലായ ഗവർമ്മേണ്ടിൻെറ വരവിനങ്ങളെ ശേഖരിക്കുന്നതിന്നും, പൊതുജനാരോഗ്യവകുപ്പു നാട്ടുകാൎക്കു വൈദ്യസംബന്ധമായ സഹായങ്ങൾ നൽകുക, പൊതുജനങ്ങളുടെ ആരോഗ്യസംരക്ഷണത്തിന്നാവശ്യമായ കാൎയ്യങ്ങൾ ചെയ്യുക മുതലായതിന്നും, പൊതുമരാമത്തു വകുപ്പു ഗതാഗതമാൎഗ്ഗങ്ങൾ ജലസേചനപദ്ധതികൾ തുടങ്ങി നാട്ടുകാൎക്കുപകാരപ്രദമായ മരാമത്തു കാൎയ്യങ്ങളിൽ ശ്രദ്ധിക്കുന്നതിന്നും, വിദ്യാഭ്യാസവകുപ്പു ജനങ്ങൾക്കു വിദ്യാഭ്യാസസൌകൎയ്യങ്ങൾ ഉണ്ടാക്കി കൊടുക്കുന്നതിന്നും, പ്രാദേശികസ്വയംഭരണവകുപ്പു തദ്ദേശഭരണസഭകളുടെ മേൽനോട്ടം വഹിക്കുന്നതിന്നും, തൊഴിൽ വകുപ്പ്, വ്യവസായങ്ങളെ അഭിവൃദ്ധിപ്പെടുത്തുന്നതിന്നും, തൊഴിലാളികളുടെ സുഖസൌകൎയ്യങ്ങളെക്കുറിച്ചു ചിന്തിക്കുന്നതിന്നും, കോടതി ജെയിൽവകുപ്പു നീതിന്യായക്കോടതികളുടേയും ജെയിലുകളുടേയും ഭരണം നടത്തുന്നതിന്നും, പ്രസിദ്ധീകരണവകുപ്പു ഭരണകാൎയ്യങ്ങളെ സംബന്ധിച്ച് അപ്പപ്പോൾ ആവശ്യമായ പ്രസിദ്ധീകരണങ്ങൾ ചെയ്യുന്നതിന്നും, കൃഷിവകുപ്പു കൃഷികാൎയ്യങ്ങളെക്കുറിച്ചു ശ്രദ്ധിക്കുന്നതിന്നും ഉള്ളവയാണ്. മുകളിൽ വിവരിച്ചവ കൂടാതെയുള്ള ചില്ലറ ഭരണവകുപ്പുകളെല്ലാം ഏതെങ്കിലും മന്ത്രിമാരുടെ അധീനത്തിൽ വെച്ചിരിക്കുകയാണ്. റജിസ്ട്രേഷൻവകുപ്പ്, വനംവകുപ്പ്, ധർമ്മസ്ഥാപനവകുപ്പ് മുതലായവ ഉദാഹരണങ്ങളാകുന്നു. ഈ എല്ലാവകുപ്പുകളും ജനങ്ങളുടെ ക്ഷേമത്തിന്നും, സുഖസൌകൎയ്യങ്ങൾക്കുംവേ

ണ്ടു! പ്രവൎത്തിക്കുന്നവയാണെന്നു വ്യക്തമാകുന്നു. ഗവർ
മ്മേണ്ടിന്റെ എല്ലാപ്രവൃത്തികളും പൊതുജനങ്ങളുടെ
യെല്ലാംകൂടിയുള്ള ഗുണത്തിന്നുവേണ്ടിയുള്ളവയാണു്.
അവിടെ ധനികദരിദ്രഭേദത്തിന്നോ, സവൎണ്ണാവൎണ്ണ
ഭേദത്തിന്നോ, ജാതിവ്യത്യാസത്തിന്നോ മതവ്യത്യാസ
ത്തിന്നോ ഒന്നിന്നും സ്ഥാനമില്ല. ആസ്പത്രി പൊതുജ
നങ്ങൾക്കെല്ലാംകൂടിയുള്ളതാണു്. ധനികനും, ദരിദ്ര
നും, ബ്രാഹ്മണനും, ചണ്ഡാലനും, ഹിന്തുവിനും, മുഹ
മ്മദീയനും എല്ലാം അവിടെ തുല്യമായ അധികാരാവ
കാശങ്ങളാണുള്ളതു്. സ്കൂളുകൾ, ഗതാഗതമാൎഗ്ഗങ്ങൾ
മുതലായ ഗവർമ്മേണ്ടിന്റെ മറ്റെല്ലാസ്ഥാപനങ്ങളി
ലേയും സ്ഥിതി ഇതുതന്നെ. ധനികൻ അധികം നി
കുതി കൊടുക്കുന്നുണ്ടാവാം; ആ സംഖ്യകൊണ്ടുതന്നെ
യാണു ഗവർമ്മേണ്ടു പൊതുജനോപകാരപ്രദമായ പ്ര
വൃത്തികൾ ചെയ്യുന്നതും. എന്നിരുന്നാലും, ഗവർമ്മേ
ണ്ടിന്റെ പ്രവൃത്തികളിലോ, സ്ഥാപനങ്ങളിലോ അവ
ൎക്കു പ്രത്യേകമായ യാതൊരാനുകൂല്യങ്ങളും അനുവദിക്കു
ക സാദ്ധ്യമല്ല; അനുവദിക്കാറുമില്ല. സ്ഥിതിസമത്വ
സിദ്ധാന്തങ്ങളുടെ ഒരു നേരിയ നിഴലാട്ടമാണു് ഇവിടെ
നാം ദശിക്കുന്നതു്.

കേന്ദ്രഗവർമ്മേണ്ടിന്റെ ഭരണവകുപ്പുകളും അവ
യുടെ ഭരണവും, സംസ്ഥാനഗവർമ്മേണ്ടുകളുടെ ഭരണ
വകുപ്പുകളേയും അവയുടെ ഭരണത്തേയുംപോലെത്ത
ന്നെയാകുന്നു. ഇവിടെ ഒന്നോ അധികമോ വകുപ്പുക
ളുടെ ചുമതല വഹിക്കുന്നതു് ഓരോ എക്സിക്യൂട്ടീവ്
കൌൺസിലർമാരാണു്. ഈ കൌൺസിലർമാർ

വൈസറോയിയുടെ മന്ത്രിമാർതന്നെയാകുന്നു. വിദേശങ്ങളുമായുള്ള ബന്ധത്തെ സംബന്ധിച്ച വകുപ്പു വൈസറോയിയുടെ നേരിട്ട അന്വേഷണത്തിൻ കീഴിലാണു്. ധനകാൎയ്യങ്ങളിൽ ശ്രദ്ധിക്കുന്നതു ഫൈനാൻസു മെമ്പരം, നിയമസമാധാനങ്ങളെ സംബന്ധിച്ച കാൎയ്യങ്ങൾ ഗൌനിക്കുന്നതു നിയമമെമ്പരം ആകുന്നു. രാജ്യരക്ഷയെക്കുറിച്ചും പട്ടാളകാൎയ്യങ്ങളെക്കുറിച്ചും ശ്രദ്ധിക്കുന്ന സൎവ്വസൈന്യാധിപനും എക്സിക്യൂട്ടീവു കൌൺസിലിലെ ഒരംഗമാണു്. റെയിൽവെക്കാൎയ്യങ്ങൾ അന്വേഷിക്കുന്നതിന്നു റെയിൽവെ മെമ്പരം, വിദ്യാഭ്യാസകാൎയ്യങ്ങളെക്കുറിച്ചന്വേഷിക്കുന്നതിന്നു വിദ്യാഭ്യാസമെമ്പരം ചുമതലപ്പെട്ടവരാണു്. വ്യാപാരസംബന്ധമായ കാൎയ്യങ്ങൾ, കോമേർസ് മെമ്പരം ശ്രദ്ധിക്കുന്നു.

രാജ്യത്തിന്റെ രക്ഷയേയും ക്ഷേമത്തേയും വർദ്ധിപ്പിക്കുന്നതിന്നുദ്ദേശിച്ചുകൊണ്ടു പ്രവൎത്തിക്കുന്നവയാണു മുകളിൽ വിവരിച്ച ഭരണവകുപ്പുകളെല്ലാം. സ്വയംഭരണപന്ഥാവിൽക്കൂടി പുരോഗമനം ചെയ്യുന്ന ഇന്ത്യയിൽ അടുത്ത കാലത്തുതന്നെ പൊതുജനങ്ങളോടുത്തരവാദപ്പെട്ട മന്ത്രിമാർ ഈ ഭരണവകുപ്പുകളുടെയെല്ലാം ചുമതല വഹിക്കുന്നവരായി വരുമെന്നു നമുക്കു വിശ്വസിക്കാവുന്നതാണു്. അപ്പോൾ ഭരണം നന്നാവണമെങ്കിലും, കൂടുതൽ ജനോപകാരപ്രദവും, കാര്യക്ഷമവും ആയിത്തീരണമെങ്കിലും, പൊതുജനങ്ങൾ രാഷ്ട്രീയകാൎയ്യങ്ങളിൽ ഗാഢമായ ശ്രദ്ധ പതിപ്പിക്കേണ്ട ആവശ്യമുണ്ടു്. ഭരണസഭകളിലേയ്ക്കു പ്രതിനിധികളെ തിരഞ്ഞെടുക്കുമ്പോൾ, യഥാൎത്ഥമായ കാര്യപ്രാപ്തിയും, ഭര

ണനൈപുണ്യവും ഇല്ലാത്തവൎക്കാണു വോട്ടുകൊടുക്കുന്ന
തെങ്കിൽ, അതെത്രയും ആപൽക്കരമായ ഫലത്തെയാ
ണുളവാക്കുക. രാജ്യത്തിൻെറ മുഴുവൻ ഭാഗധേയവും
സ്ഥിതിചെയ്യുന്നതു് ഈ പ്രതിനിധികളിലാണെന്നു്
നാം ഒരിക്കലും വിസ്മരിക്കരുതു്. അധികാരലബ്ധിയി
ലുള്ള ദുരാഗ്രഹംകൊണ്ടു കാര്യവിവരമൊന്നുമില്ലെങ്കി
ലും, വോട്ടർമാരുടെമേൽ ഉണ്ടായേക്കാവുന്ന ചില
സ്വാധീനശക്തികളെ ദുരുപയോഗപ്പെടുത്തി ഭരണസ
ഭകളിൽ കടന്നുകൂടാമെന്ന വ്യാമോഹത്താൽ പലരും
തിരഞ്ഞെടുപ്പുകളിൽ സ്ഥാനാൎത്ഥികളായി നിൽക്കാറു
ണ്ടു്. ഇത്തരക്കാരാൽ വഞ്ചിക്കപ്പെടാതിരിക്കുവാൻ
വോട്ടർമാർ പ്രത്യേകം ശ്രദ്ധിക്കണം. ഭരണം നടത്തു
വാൻ ശേഷിയുള്ളവരെ തിരഞ്ഞെടുത്തയക്കുന്നതുകൊ
ണ്ടേ, നാട്ടിന്നും നാട്ടാൎക്കും ഗുണമുണ്ടാവുകയുള്ളുവെന്നു്
എല്ലായ്പോഴും നാം ഓർമ്മിക്കണം.

## ൰൯. ചില ഭരണസമ്പ്രദായങ്ങൾ.

ഇന്ത്യയിൽ പല കാലങ്ങളിലായി അവതരിപ്പി
ക്കപ്പെട്ടിട്ടുള്ള ഭരണപരിഷ്കാരങ്ങൾ, ഈ രാജ്യത്തെ പ്ര
ജായത്ത ഭരണസിദ്ധാന്തങ്ങൾക്കനുസരിച്ചു സ്വയംഭ
രണം നടത്തുന്ന ഒരു രാഷ്ട്രമാക്കി മാററുന്നതിന്നുള്ള പ്രാ
രംഭ നടപടികളെ കുറിക്കുന്നവയാണെന്നു മുമ്പു പറ
ഞ്ഞുവല്ലോ. ബ്രിട്ടനിൽ നിലവിലുള്ള ഭരണസമ്പ്രദാ
യവും ഈ സിദ്ധാന്തങ്ങൾക്കനുസരിച്ചുള്ളതാകുന്നു.
ഇന്നു പരിഷ്കൃതരാജ്യങ്ങളെല്ലാം ഏററവും ഉത്തമമായ

ഭരണരീതിയായി ഗണിക്കുന്ന ഈ സമ്പ്രദായത്തിന്നു മററു സമ്പ്രദായങ്ങളെ അപേക്ഷിച്ചുള്ള മേന്മ എന്താണെന്നറിഞ്ഞിരിക്കേണ്ടതു് ആവശ്യമാണു്.

പല രാജ്യങ്ങളിലുമായി ഇന്നു നിലവിലുള്ള ഭരണസമ്പ്രദായങ്ങളെ പ്രധാനമായി മൂന്നു തരമാക്കിത്തിരിക്കാം. ഒന്നു രാജാധിപത്യഭരണം, രണ്ടു സർവ്വാധിപത്യഭരണം, മൂന്നു പ്രജായത്തഭരണം. ഇതിൽ ഏററവും പുരാതനവും തുടർച്ചയായി അധികകാലം നിലനിന്നിട്ടുള്ളതും രാജാധിപത്യഭരണസമ്പ്രദായമാണു്. സർവ്വാധിപത്യഭരണം ചില രാജ്യങ്ങളിൽ ചില കാലത്തു നടപ്പിൽ വരികയും, അടുത്ത കാലത്തുതന്നെ തിരോഭവിക്കുകയും ചെയ്യുന്നതായിട്ടാണു് കാണുന്നതു്. ഈ രണ്ടുതരം ഭരണസമ്പ്രദായങ്ങളിലുമുള്ള ന്യൂനതകളിൽ നിന്നു രക്ഷപ്പെടുവാൻവേണ്ടി ആധുനികകാലത്തെ രാഷ്ട്രമീമാംസകന്മാർ കണ്ടുപിടിച്ചിട്ടുള്ളതാണു് പ്രജാധിപത്യഭരണരീതി. ഇവയിൽ ഓരോന്നിൻേറയും സ്വഭാവത്തെക്കുറിച്ചു താഴെ ചുരുക്കി പ്രതിപാദിക്കാം.

രാജാധിപത്യഭരണം:—ഒരു രാജാവിൻെറ ഏകശാസനാരൂപമായ ഭരണമാകുന്നു ഇതു്. രാജാവു പ്രാപ്തനും യോഗ്യനുമാണെങ്കിൽ ഈ ഭരണരീതി നല്ലതുതന്നെ. പക്ഷെ എല്ലായ്പോഴും അങ്ങിനെ ആയി എന്നു വരില്ല. രാജാധികാരം പരമ്പരാഗതമാകയാലും, രാജവംശത്തിലും മടയന്മാരുണ്ടാവാമെന്നുള്ളതിനാലും, ഏകശാസനാരൂപമായ ഈ ഭരണസമ്പ്രദായംകൊണ്ടു രാഷ്ട്രത്തിന്നു വമ്പിച്ച ആപത്തുണ്ടായേക്കാം. ചരിത്രം ഈ വാസ്തവത്തെ ഉദാഹരിക്കുന്നുണ്ടു്. അപ്രാപ്തന്മാ

രും, അയോഗ്യന്മാരുമായ രാജാക്കന്മാരുടെ ഭരണത്തി ൽനിന്നു പ്രജകളനുഭവിക്കേണ്ടിവന്നിട്ടുള്ള കഷ്ടപ്പാടു കളുടെ വിവരണംകൊണ്ടു ലോകചരിത്രം പൂൎണ്ണമാകു ന്നു. അവിവേകിയായ രാജാവു സ്വാതന്ത്ര്യം അധികാ രപ്രമത്തനും ആയിത്തീരുകയും ക്രമേണ ആയാളുടെ മനസ്സു മർദ്ദനനയങ്ങളിലേക്കു ചാഞ്ഞു തുടങ്ങുകയും ചെയ്യും. തന്റെ ശക്തി പ്രജകളുടെ ശക്തിയാണെ ന്ന യാഥാർത്ഥ്യം മനസ്സിലാക്കുവാൻ ആയാളുടെ ദുഷ പ്രഭുത്വമനസ്ഥിതി ആയാളെ അനുവദിക്കുന്നില്ല. ആ യാൾ പ്രജകളെ അടിമകളായി പരിഗണിക്കുകയും, അവരോട്ട് അധാർമ്മികവും അന്യായവുമായവിധ ത്തിൽ പെരുമാറിത്തുടങ്ങുകയും ചെയ്യുന്നു. സ്വാതന്ത്ര്യപൂര ണത്തിനുവേണ്ടി ആയാൾ ചില നിയമങ്ങൾ സൃഷ്ടി ക്കുകയും, അവയെ പ്രജകളുടെ മേൽ വെച്ചുകെട്ടുകയും ചെയ്യുന്നു. ആയാളുടെ ദൃഷ്ടിയിൽ ഭരണതന്ത്രനൈപു ണിയോ മററു യോഗ്യതകളോ ഒന്നുമല്ല രാജത്വത്തി ന്റെ മാനദണ്ഡം; വെറും പാരമ്പര്യമാകുന്നു. ഇവരുടെ രാജത്വാവകാശം ഇവർ രാജവംശത്തിൽ ജനിച്ചു എന്ന ഏകകാരണത്തെ ആസ്പദിച്ചിരിക്കുന്നു. ഭരണാ വകാശം തങ്ങൾക്കു ദൈവദത്തമാണെന്നാണു് ഇവരു ടെ വിശ്വാസം. ഈ അന്ധതമൂലം സ്വന്തം കുററങ്ങ ളും കുറവുകളും ഇവർ കാണുന്നില്ല. ഇവരുടെ ഇടുങ്ങിയ മനഃസ്ഥിതി പുതിയ അഭിപ്രായങ്ങളെ തച്ചുകെടുക്കു ന്നു. ക്രമത്തിൽ ഇവരുടെ പ്രജാദ്രോഹം മൂർദ്ധന്യദശ യെ പ്രാപിക്കുകയും, തൻമൂലം രാജ്യത്തിൽ പ്രക്ഷോഭ ങ്ങളും കുഴപ്പങ്ങളും ഉണ്ടായിത്തീരുകയും ചെയ്യുന്നു.

ലോകത്തിൻെറ പൂൎവ്വചരിത്രം പരിശോധിക്കുന്ന തായാൽ ആദ്യകാലങ്ങളിൽ മിക്ക രാജ്യങ്ങളിലും രാജ കീയഭരണം നിലനിന്നതായി കാണാം. ഈ മിക്ക രാജ്യങ്ങളും മേൽ വിവരിച്ച ദശാന്തരങ്ങളിലൂടെ കട ന്നുപോയിട്ടുമുണ്ടു്. ഒരു കാൎയ്യം തീൎച്ചയാണു്. ഏക ശാസനാപരമായ രാജകീയഭരണത്തിന്നു് അനാശാ സ്യമായ ഒരവസാനം കൂടാതെ കഴികയില്ല. എന്തു കൊണ്ടെന്നാൽ, അതിൻെറ ആസ്പദം അത്രയും ദുർബ്ബ ലമാകുന്നു. ഒരേ വംശത്തിലെ എല്ലാ രാജാക്കന്മാരും സമനിലയിൽ പഠിപ്പും, പ്രാപ്തിയും, വിവേകവും ഉള്ള വരായിക്കൊള്ളണമെന്നില്ല. രാജ്യം ദുൎബ്ബലന്മാരുടെ കയ്യിൽ കിട്ടിയാൽ അവരാണു് അനാശാസ്യമായ വിധത്തിൽ അധികാരം ദുരുപയോഗപ്പെടുത്തുക. അ വരുടെ ഈ ദുൎന്നയം രാജ്യത്തിൻെറ സൎവ്വതോന്മുഖമായ അഭിവൃദ്ധികളേയും തടയുന്നു. പ്രജകളുടെ ഇടയിൽ രാജാവിനെക്കുറിച്ചു് അതിയായ അതൃപ്തി ജനിക്കു കയും, തങ്ങളുടെ പൌരാവകാശങ്ങളുടെമേൽ അന്യാ യമായി കൈവെക്കുന്ന ആദ്ദേഹത്തെ ഏകീകരിച്ചെ തുക്കുവാൻ അവർ കാപ്പുകെട്ടുകയും ചെയ്യുന്നു. രാഷ്ട്ര ത്തിൻെറ ബലം അതിലെ ജനതയാണു്. അങ്ങിനെ യിരിക്കെ പ്രജകൾ ഒന്നിച്ചുചേൎന്നു പ്രക്ഷോഭണം നട ത്തിയാൽ എത്ര ബലമുള്ള രാജാധിപത്യവും തകൎന്നു പോകും. ഇതിന്നു ദൃഷ്ടാന്തമായി, പരന്ത്രീസു വിപ്ലവം, റഷ്യൻ ഏകശാസനഭരണത്തിൻെറ അധഃപത നം മുതലായി എത്ര സംഭവം വേണമെങ്കിലും ലോക ചരിത്രം നോക്കിയാൽ കാണാം.

സർവ്വാധിപത്യഭരണം:— ഇന്നത്തെ പരിഷ്കൃത രാജ്യങ്ങളുടെ കൂട്ടത്തിൽ അപ്രധാനങ്ങളല്ലാത്ത റഷ്യ, ജർമ്മനി, ഇററലി മുതലായ രാജ്യങ്ങളിൽ സർവ്വാധിപത്യഭരണമാണു് നടക്കുന്നതു്. സ്ററാലിൻ, ഹിററ്ലർ, മുസ്സോളിനി എന്നിവർ ക്രമപ്രകാരം ഓരോന്നിലേയും സർവ്വാധിപതികളാകുന്നു. ബുദ്ധിവൈഭവംകൊണ്ടും, കാര്യപ്രാപ്തികൊണ്ടും, വ്യക്തിപ്രാഭവംകൊണ്ടും ഉയർന്നുവരുന്ന പ്രസിദ്ധന്മാരും ജനസമ്മതന്മാരുമായ നേതാക്കന്മാരാണു് സർവ്വാധിപതികളായിത്തീരുന്നതു്. ഇവരുടെ ആജ്ഞക്കു് വിരുദ്ധമായി അവരുടെ രാജ്യങ്ങളിൽ യാതൊന്നും നടക്കുന്നില്ല. പേരിന്നു ജനപ്രതിനിധിസഭകൾ അവിടങ്ങളിലുമുണ്ടെങ്കിലും അവയ്ക്കൊന്നും സർവ്വാധിപതികളെ കവിഞ്ഞു് യാതൊരധികാരവുമില്ല. അവരുടേതു് നഗ്നമായ സ്വേച്ഛാപ്രഭുത്വഭരണമാണെങ്കിലും, രാജാധിപത്യഭരണത്തേക്കാൾ അതിന്നു മെച്ചംകൂടും. കാരണം, സർവ്വാധിപത്യം പരമ്പരാഗതമായ ഒരേർപ്പാടല്ലാത്തതുതന്നെ. ഒരു പ്രത്യേകവംശത്തിൽ ജനിച്ചു എന്ന ഒരു കാരണംകൊണ്ടുമാത്രം ആർക്കും സർവ്വാധിപതിയായിരിപ്പാൻ സാദ്ധ്യമല്ല. നേരെമറിച്ചു് സ്വപ്രയത്നംകൊണ്ടും, ത്യാഗശീലത്തെ മുൻനിർത്തിക്കൊണ്ടുള്ള രാജ്യസേവനംകൊണ്ടും ക്രമത്തിൽ ഉയർന്നുവന്നു പ്രസിദ്ധിയും ജനസമ്മതിയും സമ്പാദിക്കുന്ന ഒരുവന്നുമാത്രമേ ആ സ്ഥാനത്തേക്കു് കയറിച്ചെല്ലുവാൻ സാധിക്കു. അതുകൊണ്ടു് സർവ്വാധിപത്യം ഒരാളുടെ സ്വേച്ഛാഭരണമാണെങ്കിലും ആ ആളിലുള്ള വ്യക്തിപ്രാഭവംകൊണ്ടു്, അതു വളരെ മോശ

മാവാൻ വഴിയില്ല. അനുഭവവും അങ്ങിനെതന്നെയാകുന്നു. സർവ്വാധിപത്യഭരണം നടക്കുന്ന റഷ്യ, ജർമ്മനി, ഇററലി മുതലായ രാജ്യങ്ങൾ ഭൌതികമായി അനുദിനം അഭിവൃദ്ധിപ്പെട്ടുവരുന്നതായിട്ടാണ് കാണുന്നതു്. എന്നിരുന്നാലും, ആ രാജ്യങ്ങളിലെ പൌരന്മാൎക്കു ഭരണകാൎയ്യങ്ങളിൽ യാതൊരധികാരവും ലഭിക്കാത്തതുകൊണ്ടും പൌരാവകാശങ്ങൾ അനുഭവിക്കുവാൻ അവൎക്കു് സാധിക്കാത്തതുകൊണ്ടും, അവരെ സംബന്ധിച്ചിടത്തോളം സർവ്വാധിപത്യഭരണം ഒരു ശാപമായിട്ടാണു പരിണമിക്കുന്നതു്.

<u>പ്രജായത്തഭരണം:—</u> മുകളിൽ വിവരിച്ച രണ്ടുതരം ഭരണസമ്പ്രദായങ്ങളുടേയും ന്യൂനതകളെ പരിഹരിക്കുന്നതിനുവേണ്ടി ആധുനികകാലത്തെ രാഷ്ട്രമീമാംസകന്മാർ കണ്ടുപിടിച്ചതാണ് പ്രജായത്തഭരണസമ്പ്രദായം. ഭരണം നാട്ടുകാരുടെ ക്ഷേമസമാധാനങ്ങൾക്കുവേണ്ടിയുള്ളതാണല്ലൊ. അതു നാട്ടുകാർതന്നെ നിർവ്വഹിച്ചാലെ ശരിപ്പെടുകയുള്ളുവെന്നാണ് ഇതു സംബന്ധിച്ച സിദ്ധാന്തം. ഒരു രാജ്യത്തിലെ പ്രജകളെല്ലാവരും കൂടി ആ രാജ്യം ഭരിക്കുക എന്നുള്ള കാൎയ്യം അസാദ്ധ്യമാണ്. അതിനാൽ പ്രജകൾ അവരുടെയിടയിൽനിന്നു് തങ്ങൾക്കുവേണ്ടി ഭരണകാൎയ്യങ്ങൾ നടത്തുന്നതിനു പ്രാപ്തന്മാരായ ഏതാനും പേരെ തിരഞ്ഞെടുക്കപ്പെടുന്നവർ എല്ലായ്പോഴും അവരെ തിരഞ്ഞെടുത്ത പൊതുജനങ്ങളോടു് ഉത്തരവാദപ്പെട്ടവരുമാണ്. തുടൎച്ചയായി അധികാരം കയ്യിൽവെച്ചുകൊണ്ടിരിക്കു

മ്പോൾ അക്രമങ്ങളും അഴിമതികളും ബാധിച്ചേക്കു വാൻ എളുപ്പമുള്ളതിനാൽ, ഒരിക്കൽ തിരഞ്ഞെടുത്ത പ്രതിനിധികൾക്കു ഭരണം നടത്തുവാനുള്ള കാലം മൂന്നോ, അഞ്ചോ കൊല്ലങ്ങൾ മാത്രമായിരിക്കും. ഈ കാലം കഴിഞ്ഞാൽ വീണ്ടും തിരഞ്ഞെടുപ്പു നടത്തി പുതിയ ആളുകളെ ഭരണഭാരം ഏല്പിക്കുന്നു. പ്രജായത്തഭരണം നടക്കുന്ന രാജ്യങ്ങളിൽ ജനങ്ങൾ തിരഞ്ഞെടുക്കുന്ന ഒരു പ്രസിഡണ്ടും ഉണ്ടായിരിക്കും. അത്തരം രാജ്യങ്ങളിൽ നിയമനിർമ്മാണാധികാരം ജനപ്രതിനിധിസഭക്കും ഭരണനിർവ്വഹണാധികാരം പ്രസിഡണ്ടിനുമാണു്. അമേരിക്കയിലെ ഐക്യരാജ്യങ്ങൾ ഈ തരത്തിൽപ്പെട്ടതാണു്. മററു ചില പ്രജാധിപത്യ രാജ്യങ്ങളിൽ പ്രസിഡണ്ടിൻെറ സ്ഥാനത്തു രാജാവുതന്നെയായിരിക്കും. എന്നാൽ ഭരണനിർവ്വഹണാധികാരം പൊതുജനപ്രതിനിധികളുടെ ഇടയിൽനിന്നു് നിയമിക്കപ്പെടുന്ന മന്ത്രിമാൎക്കാണു്. ഇംഗ്ലണ്ടു്, ജാപ്പാൻ മുതലായ രാജ്യങ്ങൾ ഇതിന്നുദാഹരണമാകുന്നു. ഈ രാജ്യങ്ങളിൽ രാജാക്കന്മാൎക്കുള്ള അധികാരം വളരെ പരിമിതമാണു്. ജനപ്രതിനിധിസഭകളുടേയും മന്ത്രിമാരുടേയും ഉപദേശങ്ങൾക്കനുസരിച്ചു് മാത്രമെ അവൎക്കു് ഭരണം നടത്തുവാൻ കഴിവുള്ളു.

പ്രജാധിപത്യഭരണത്തിന്നുള്ള ഒരു മെച്ചം, അതു കാൎയ്യശേഷിയുള്ള കുറെ ആളുകളുടെ കൂടിച്ചേൎന്നുള്ള ഭരണമാണെന്നുള്ളതാണു്. പൊതുജനങ്ങൾ തിരഞ്ഞെടുത്തയക്കുന്ന പ്രതിനിധികൾ അവരുടെ കൂട്ടത്തിൽ ഏററവുമധികം കാൎയ്യവിവരമുള്ളവരായിരിക്കുമല്ലോ. രാ

ജാധിപത്യഭരണത്തിലും, സർവ്വാധിപത്യഭരണത്തിലും സംഭവിച്ചേക്കാവുന്നപോലെ ഒരാൾ ഭരിക്കുന്നതുകൊണ്ടുള്ള ന്യൂനതകളും ഇവിടെ സംഭവിക്കുന്നില്ല. ഒരു വ്യക്തി എത്രതന്നെ യോഗ്യനായിരുന്നാലും, എത്രതന്നെ പണ്ഡിതനായിരുന്നാലും ആയാൾക്കും ചില ദൌർബ്ബല്യങ്ങളെല്ലാമുണ്ടായേക്കാം. ഈ ദൌർബ്ബല്യങ്ങളുടെ ദുഷ്ഫലം പ്രജകളാകമാനം അനുഭവിക്കുവാനിടവരുന്നതു കഷ്ടമല്ലേ? പ്രജാധിപത്യഭരണസമ്പ്രദായപ്രകാരം ഓരോ കാൎയ്യവും തീരുമാനിക്കുന്നതു ധാരാളമായി വാദപ്രതിവാദം കഴിഞ്ഞതിന്നുശേഷമാണെന്നുള്ളതു്, അവയിൽ ന്യൂനതകളുണ്ടായേക്കാവുന്നതിൻെറ സംഭാവ്യതയെ കുറക്കുന്നു. എല്ലാററിലുമുപരിയായി പൊതുജനങ്ങളുടെ അതാതു കാലത്തെ ആവശ്യങ്ങൾ അതാതു കാലത്തു തന്നെ ഗൌനിക്കപ്പെട്ടുന്നുവെന്നുള്ളതും ഒരു പ്രധാന സംഗതിയാണു്. ഇങ്ങിനെ ഭരണം പ്രജകൾക്കുതന്നെ സ്വാധീനമാവുന്നതിനാലാണു് അതിന്നു പ്രജായത്തഭരണമെന്നു പേർ സിദ്ധിച്ചതു്. ജനപ്രതിനിധിഭരണമെന്നും, പ്രാതിനിദ്ധ്യഭരണമെന്നും ഇതിന്നു വേറെയും പേരുകൾ പറയാറുമുണ്ടു്.

പ്രജായത്തഭരണരീതി ആധുനികകാലത്തെ രാഷ്ട്രമീമാംസകന്മാരുടെ കണ്ടുപിടുത്തമാണെന്നു മുമ്പു പറഞ്ഞുവല്ലോ. യൂറോപ്പിനെ സംബന്ധിച്ചിടത്തോളം മാത്രമാണു് ഈ പ്രസ്താവന യഥാൎത്ഥമാകുന്നതെന്നു് ഓൎക്കേണ്ടതാണു്. ഇന്ത്യയിൽ ക്രിസ്തു ജനിക്കുന്നതിന്നും വളരെ മുമ്പുതന്നെ ഈ ഭരണസമ്പ്രദായം ഫലപ്രദമായി പ്രവൎത്തിച്ചിരുന്നു. അശോകചക്രവൎത്തിയുടെ കാ

ലത്തു ഭരണകാൎയ്യങ്ങളിൽ മിക്കവയും നിൎവ്വഹിച്ചിരുന്നതു പഞ്ചായത്തുകളായിരുന്നുവെന്നു ചരിത്രം നമ്മെ പഠിപ്പിക്കുന്നുണ്ടല്ലോ. കേരളത്തിലെ കരയോഗങ്ങളും, നാട്ടുകൂട്ടങ്ങളുമെല്ലാം ഇവിടുത്തെ ജനപ്രതിനിധിസഭകളായിരുന്നു. കേരളത്തിൽ വളരെക്കാലം ഭരണാധികാരം വഹിച്ചിരുന്നതും, നിയന്ത്രിച്ചിരുന്നതും ഈ ഭരണസഭകളാണു്.



വി. വി. പ്രസ്സ്, തൃശ്ശിവപേരൂർ.

പുതിയ പാഠക്രമം അനുസരിച്ചു തയ്യാറാക്കപ്പെട്ട

പുസ്തകങ്ങൾ.

## ഇന്ത്യാചരിത്രകഥകൾ

**3 ഭാഗങ്ങൾ.**

3, 4, 5 എന്നീ സ്റ്റാൻഡേർഡുകളിലേക്കു്.

## ഇന്ത്യാചരിത്രം

**3 ഭാഗങ്ങൾ.**

6, 7, 8 എന്നീ സ്റ്റാൻഡേർഡുകളിലേക്കു്.

ലളിത ഭാഷയിൽ ചരിത്രസംഭവങ്ങളെല്ലാം വളരെ എളുപ്പത്തിൽ ഗ്രഹിക്കത്തക്കവണ്ണം പുതിയ പാഠക്രമം അനുസരിച്ചു തയ്യാർ ചെയ്യപ്പെട്ട ഈ പുസ്തകങ്ങൾ വിദ്യാർത്ഥികൾക്കു് ഒരനുഗ്രഹം തന്നെ!

**വി. സുന്ദരയ്യർ ആൻറു് സൺസ്,**

തൃശ്ശിവപേരൂർ :: :: എറണാകുളം.